

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 41 THE ONLINE OFFICIAL NEWS BULLETTIN 2020 November 07

## SEASON OF ANNUNCIATION | അറിയിപ്പുകാലം | ܥܕܢܐ ܕܣܘܒܪܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 8 ♪2 Hudoth idto (Dedication of the Church) 24th Mem. of H.H. Baselius Marthoma Mathews I (Devalokam) 93rd Mem. of Konattu Mathan Malpan (Pambakuda Valiya Pally) | 9 ♪6 | 10 ♪2 209th Mem. of Kayamkulam Philipose Ramban (Adoor, Kannamkode Cathedral) | 11 ♪6 | 12 ♪2 | 13 ♪6 Comme. of St. John Chrysostem (Golden-mouthed) | 14 ♪2 Comme. of Apostle St. Philip |




പരിശുദ്ധ പരുമല തിരുമേനിയുടെ 118-ാം ഓർമപ്പെരുന്നാളിനോട നുബന്ധിച്ച് നടന്ന വിശുദ്ധ മൂന്നിന്മേൽ കുർബ്ബാനയ്ക്ക് പ. കാതോലിക്കാ ബാവ മുഖ്യ കാർമികത്വം വഹിച്ചു. ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യൂഹാനോൻ മാർ ദിയസ്കോറസ് എന്നീ പിതാക്കന്മാർ സഹകാർമികത്വം വഹിച്ചു. മാബുഗിലെ വിശുദ്ധ ഫിലക്സിനോസിന്റെ ക്രിസ്തുശാസ്ത്രദർശനത്തെ സംബന്ധിച്ച് ഡോ. മാത്യൂസ് മാർ സേവേ റിയോസ് രചിച്ച പുസ്തകവും ജർമ്മൻ ഭാഷയിൽ പ്രസിദ്ധീകരിച്ച വി. കുർബ്ബാന തക്സായുടെ പ്രകാശനവും പ. കാതോലിക്കാ ബാവ നിർവ ഹിച്ചു. കബറിങ്കൽ ധൂപപ്രാർത്ഥനയ്ക്ക് ശേഷം പ. കാതോലിക്കാ ബാവായും പിതാക്കന്മാരും വിശ്വാസികൾക്ക് വാഴ്വ് നൽകി.



പ. പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവയുടെ കാതോലിക്ക സ്ഥാനാരോഹണത്തിന്റെ പത്താം വാർഷികദിനത്തിൽ കുന്നകുളം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഭവനരഹിതരായ 10 പേർക്ക് അയ്യം പറമ്പ് ബഥേൽ കുന്നിൽ ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീ യൻ ഹൗസിംങ്ങ് പ്രോജകടിന്റെ ഭാഗമായി പത്ത് വീടുകൾ നിർമ്മിക്കുന്ന തിന്റെ ശിലാസ്ഥാപനം കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് നിർവഹിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ, പ്രോജക്ട് വൈസ് പ്രസിഡന്റ് ഫാ. ഗീവർഗീസ് തോലത്ത്, ഫാ. കെ. പി. ഗീവർഗീസ്, കൺവീനർ സ്റ്റീഫൻ പുലിക്കോട്ടിൽ, എം. ഡി. കോളജ് ട്രഷറർ സി. കെ. മോഹൻ എന്നിവർ പങ്കെടുത്തു.



തിരുവനന്തപുരം ഭദ്രാസനത്തിന്റെ കാതോലിക്കാദിന പിരിവ് തുക പ. കാതോലിക്കാ ബാവായ്ക്ക് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലിത്ത കൈമാറുന്നു. ഭദ്രാസനത്തിലെ എല്ലാ ഇടവകകളിൽ നിന്നും ടാർജറ്റ് പൂർത്തിയാക്കി ഏകദേശം 1 ലക്ഷം രൂപയോളം കൂടുതലായി പിരിച്ച തുകയുടെ ചെക്കുകളാണ് കൈമാറിയത്.



മുളന്തുരുത്തി പള്ളിയുടെ താക്കോൽ ജില്ലാ കളക്ടറിനു വേണ്ടി ആർ.ഡി.ഒ. നിയമാനുസൃത വികാരിക്കും കൈസ്ഥാനികൾക്കും കൈമാറുന്നു.

ആരാധനാ കലണ്ടർ



# പുതിയ ആരാധനാവർഷം അനുഗ്രഹിക്കപ്പെട്ടതായിരിക്കട്ടെ

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

വി. കൂദോസ് ഈത്തോ വാരത്താൽ ശുദ്ധീകരിക്കപ്പെട്ട വിശ്വാസികളെ, നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര രഹസ്യങ്ങളെ ഒരിക്കൽക്കൂടെ ധ്യാനിക്കുവാനായി പ. സഭ നമ്മെ ക്ഷണിക്കുകയും പ്രതിഷ്ഠാ പെരുന്നാളിലൂടെ ഒരുക്കുകയും ചെയ്യുന്നു.

ഓരോ വർഷവും കൃഷി ഇറക്കുന്നതിനു മുമ്പായി കർഷകർ തങ്ങളുടെ കൃഷിയിടങ്ങൾ ഉഴുതു വെടിപ്പാക്കി ഒരുക്കാറുണ്ടല്ലോ. ആരാധനാ വർഷത്തിന്റെ ആരംഭത്തിൽ ഇത്തരത്തിലുള്ള ഒരു ഒരുക്കം നാമും നടത്തേണ്ടതുണ്ട്. വചനമാകുന്ന വിത്ത് ഒരുക്കപ്പെട്ട വയലായ മറിയാമിൽ വിതച്ചുവെന്ന് പ. സഭ എപ്പോഴും പഠിപ്പിക്കുന്നു. വചനം നമ്മിലും വിതയ്ക്കപ്പെട്ട് വളരണമെങ്കിൽ നാം ആകുന്ന വയലുകൾ ശുദ്ധീകരിക്കപ്പെട്ട് പ്രതിഷ്ഠിക്കപ്പെടണം. ആരാധാന വർഷത്തിന്റെ ആദ്യ രണ്ട് ആഴ്ചകൾ ശുദ്ധീകരണത്തിനും പ്രതിഷ്ഠയ്ക്കുമായി മാറ്റിവച്ചിരിക്കുന്നതിന്റെ കാരണം ഇതാണ്. പ. സഭയാകുന്ന ഒരുക്കപ്പെട്ട വയലിനെകുറിച്ചുള്ള ഒട്ടനവധി സൂചനകൾ വി. വേദപുസ്തകത്തിൽ ഉടനീളം കാണുന്നുണ്ടല്ലോ. പ. മാതാവിനെ സഭയുടെ ജീവനുള്ള പ്രതീകമായി പിതാക്കന്മാർ പഠിപ്പിക്കുന്നു. ക്രിസ്തുവാകുന്ന, വചനം ജഡം ധരിച്ച, രക്ഷകന്റെ വലതുവശത്തായി രാജകുമാരിയായി അവൾ നിന്നുവെന്ന് ദാവീദ് പ്രവചിച്ച് പാടുന്നു.



നോഹയുടെ പെട്ടകം മുതൽ പ. സഭയെകുറിച്ചുള്ള അനേകം സാദൃശ്യങ്ങളും ലഭ്യമാണ്. അബ്രഹാമിന്റെ ബലിയും യാക്കോബിന്റെ ദർശനവും തുടങ്ങി മന്നാ നിക്ഷേപിക്കപ്പെട്ട ചെപ്പും അഹരോന്റെ തളിർത്ത വടിയും നിയമപെട്ടകവും ശ്ലേമോന്റെ റൂമാലും തുടങ്ങിയ ദൃഷ്ടാന്തങ്ങൾ എല്ലാംതന്നെ പ. ദൈവമാതാവിനെയും ഒരുപോലെ സൂചിപ്പിക്കുന്നുവെന്ന് കാണാം.

യെരുശലേം ദേവാലയം പണിയപ്പെട്ട് ശുദ്ധീകരിക്കപ്പെട്ട് പ്രതിഷ്ഠിക്കപ്പെടുന്നു. പ്രവാസകാലത്തിനു ശേഷം ദേവാലയത്തിന്റെ പുനരുത്ഥാരണം നടക്കുകയും വീണ്ടും അത് പുനഃപ്രതിഷ്ഠിക്കുകയും ചെയ്യുന്നതായി വി. ഗ്രന്ഥത്തിൽ കാണുന്നു. ഈ സംഭവങ്ങളെ പ്രതിവർഷം ഓർക്കുകയും അതിനെ പ്രതിഷ്ഠാപെരുന്നാളായി ആഘോഷിക്കുകയും ചെയ്യുന്നതായി വി. ഏവൻഗേല്യോനുകളിൽ നാം വായിക്കുന്നു. പ്രതിഷ്ഠാ പെരുന്നാളിൽ കർത്താവ് ദേവാലയത്തിൽ ശലോമോന്റെ മണ്ഡപത്തിൽ നടന്നുകൊണ്ടിരിക്കുമ്പോൾ യഹൂദന്മാർ അവനോട് തർക്കിക്കുകയും മറുപടിയായി 'ഞാനും പിതാവും ഒന്നാകുന്നു' എന്ന് കർത്താവ് അവർക്ക് വെളിപ്പെടുത്തുകയും ചെയ്യുന്നത് നാം വായിക്കുന്നുണ്ടല്ലോ. നാം ആകുന്ന ദേവാലയങ്ങളും ശുദ്ധീകരിക്കപ്പെട്ട് പ്രതിഷ്ഠിക്കപ്പെടുന്നുവെങ്കിൽ മാത്രമേ വചനമാകുന്ന വിത്ത് നമ്മിൽ വിതക്കപ്പെട്ട് വളരുകയുള്ളു എന്ന അടിസ്ഥാന പ്രമാണം ഈ പ്രതിഷ്ഠാപെരുന്നാളിൽ ഓർക്കുകയും അവനായി പ്രതിഷ്ഠിക്കപ്പെടുവാൻ ദൈവം നമ്മെ സഹായിക്കട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്യാം.

വാത്സല്യമുള്ളവരെ,

സർവ്വശക്തൻ എന്നും തന്റെ സഭയെ അതിന്റെ ഉന്നതിയിലും പ്രൗഢിയിലും നിലനിർത്തും എന്ന വസ്തുത നാം മറന്നുപോകരുത്. വിശ്വാസമാകുന്ന പാറമേൽ പണിയപ്പെട്ട സഭയെ പതാളഗോപുരങ്ങൾക്ക് എതിർത്തു തോൽപിക്കുവാൻ സാധിക്കുകയില്ല എന്ന് നാം എപ്പോഴും ഓർക്കണം. സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും സ്രഷ്ടാവും രാജാവുമായവനാണ് പ. സഭയെ പണിത് അതിനെ തന്റെ ആസ്ഥാനമാക്കി അതിൽ വസിക്കുന്നത്. ദൈവത്തോട് സംസാരിക്കേണ്ടവർ പ. സഭയാകുന്ന കൂടാരത്തിലേക്ക് വിശുദ്ധിയോടെ കടന്നുവരണം. മശിഹായുടെ മണവാട്ടിയാകുന്ന പ. സഭ ഭാഗ്യങ്ങൾ നിറഞ്ഞ പറുദീസായാകുന്നു. അതിൽ വി. കൂദാശകൾ സദാ സംസർഗ്ഗം ചെയ്യപ്പെടുന്നു. ജീവ വൃക്ഷമാകുന്ന പ. ബലിപീഠവും വിശുദ്ധന്മാരുടെ സാന്നിധ്യവും എപ്പോഴും അതിൽ നിറഞ്ഞു നിൽക്കുന്നു. അവയെ പരി കർമ്മണം ചെയ്യുവാൻ വി. പൗരോഹിത്യത്തെ കർത്താവ് അതിൽ സ്ഥാപിച്ചിരിക്കുന്നു. പ. സഭയെ എതിർക്കുകയും ധിക്കരിക്കുകയും ചെയ്യുന്നവർ ക്രിസ്തുവിനെയാണ് ധിക്കരിക്കുന്നത്. ദൈവത്തിന്റെ പ. സഭയെ ഭാരതത്തിൽ വിതച്ച് മുളപ്പിച്ച് വളർത്തിയത് പ. മാർത്തോമ്മാ ശ്ലീഹായാണെന്നും ക്രിസ്തുവിനെ "എന്റെ കർത്താവും എന്റെ ദൈവവുമേ" എന്ന് തിരിച്ചറിഞ്ഞ് വിശ്വസിച്ച് അവനുവേണ്ടി മരണത്തോളം സാക്ഷിച്ച ആ പ. പിതാവിന്റെ മക്കളാണ് നാം എന്നും എപ്പോഴും നാം അഭിമാനത്തോടെ ഓർക്കണം.

കഴുകൻ കോഴിക്കുഞ്ഞുങ്ങളെ റാഞ്ചുന്നതുപോലെ പ. മാർത്തോമ്മാ ശ്ലീഹായുടെ സഭയെ റാഞ്ചുവാൻ ശ്രമിച്ച് പരാജയപ്പെട്ടവരുടെ ചരിത്രം ഇപ്പോഴും ആവർത്തിച്ചുകൊണ്ടിരിക്കുന്നു. പറങ്കികൾ മുതലുള്ള വൻ കഴുകന്മാരെ ദൈവ കൃപയാൽ പരാജയപ്പെടുത്തുവാൻ നമുക്ക് കഴിഞ്ഞിട്ടുണ്ട്. സഹോദരനെന്നു കരുതി നാം സഹായത്തിന് ക്ഷണിച്ചവർ നമ്മെ വിഴുങ്ങി കളയുവാൻ ശ്രമിച്ചപ്പോഴും ദൈവകൃപയാൽ കുതറി മാറുവാൻ നമുക്ക് കഴിഞ്ഞിട്ടുണ്ട്. പരാജയപ്പെട്ടപ്പോൾ നാം ഏകോദര സഹോദരങ്ങൾ എന്ന് പ്രഖ്യാപിച്ച് അവരെ നാം മാറോടു ചേർത്ത് നിർത്തിയിട്ടുണ്ട്. എന്നിട്ടും നന്നാകാതെ വിഘടിച്ചവർ അപ്പനെ അധിക്ഷേപിക്കുവാൻ കൂട്ടുനിൽക്കുകയും അമ്മയെ മറക്കുവാൻ മടിയില്ലെന്ന് പാടുകയും ചെയ്യുന്നു.

നാല്പത്തിയഞ്ച് വർഷങ്ങൾ വിഘടന-വിധ്വംസക പ്രവർത്തനങ്ങൾ നടത്തി പ. സഭയെ സമൂഹമദ്ധ്യേ അപകീർത്തിപ്പെടുത്തിയവർ രാജ്യത്തിന്റെ നിയമങ്ങളെയും നീതി-ന്യായ വ്യവസ്ഥിതികളെയും വെല്ലുവിളിക്കുകയും പിടിച്ചടക്കി കൈവശം വച്ചിരിക്കുന്ന ദേവാലയങ്ങളെ കള്ളന്മാരുടെ ഗുഹയാക്കി നിർബാധം അവരുടെ അന്ത്യോക്ക്യത്തരം തുടരുകയും ചെയ്യുന്നു. മതനിരപേക്ഷിത ജനാധിപത്യ സർക്കാർ എന്ന് അവകാശപ്പെടുന്നവർ അനീതിയിൽ നിന്നും ലഭിക്കുന്ന അപ്പക്കഷണങ്ങൾക്കുവേണ്ടി നീതി നിഷേധിക്കുന്നവരായി ആധഃപതിക്കുന്ന ചിത്രങ്ങൾ നമ്മുടെ മുന്നിൽ കാണുന്നു. മനുഷ്യാവകാശ ധ്വംസനവും മോഷണവും നുണ പറച്ചിലും ശീലമാക്കിയവർ മനുഷ്യാവകാശ സമിതികളുടെ മുന്നിൽ ഭീമ ഹർജികൾ നൽകുന്നു.

സ്വന്തം ചെയ്തികൾകൊണ്ട് ദൈവകോപം വിലയ്ക്കു വാങ്ങി ഇല്ലാതായ ആഗോള-ആകമാന അദ്ധ്യക്ഷൻ പ. മാർത്തോമ്മാ ശ്ലീഹായുടെ സുശക്തമായ അനുഗ്രഹിക്കപ്പെട്ട സഭയെ ഏതാണ്ട് ചെയ്തുകളയുമെന്ന് 3250 രൂപ മൂലധനമുള്ള (കൈയിൽ കിട്ടിയിട്ടില്ല) ട്രസ്റ്റിമാരിൽ ഒരാൾ പേടിപ്പിക്കുന്നു. ഇങ്ങനെയൊക്കെ തമാശ പറഞ്ഞ് ജനങ്ങളെ ചിരിപ്പിക്കുന്നതിന് അവരൊടൊക്കെ നന്ദി പറയാം. ഏതായാലും കുഞ്ഞുങ്ങളുടെ രക്തം കൊണ്ടും ശവപ്പെട്ടി നാടകങ്ങൾ കൊണ്ടും 'മറുഭാഷ' ഗാനങ്ങൾകൊണ്ടും നിങ്ങൾ കാണിക്കുന്ന 'അന്ത്യോക്യാ സംസ്ക്കാരം' പ്രബുദ്ധരായ ഏവരും തിരിച്ചറിയുന്നുണ്ടെന്ന വസ്തുത നിങ്ങൾ മറന്നുപോകരുത്. നിങ്ങൾ വയ്ക്കുന്ന റീത്തുകൾ നിങ്ങളിലേക്ക് തന്നെ തിരികെ വരാതിരിക്കട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.

**മലങ്കരസഭയിലെ അംഗങ്ങളല്ലാത്തവരും പ. സഭയുടെ പൗരോഹിത്യത്തെ അംഗീകരിക്കാത്തവരുമായവർക്ക് അന്ത്യവിശ്രമത്തിനു മാത്രം സഭയുടെ ശവക്കോട്ടകൾ വേണമെന്ന നിങ്ങളുടെ ആഗ്രഹത്തിന്റെ മനഃശാസ്ത്രം മനസ്സിലാക്കുവാൻ വലിയ പ്രയാസമില്ല. പ. സഭയുടെ സെമിത്തേരികൾ സഭയുടെ വിശ്വാസികൾക്ക് മാത്രം വിശ്രമിക്കുവാനുള്ളതാണ്; അത് പൊതുശ്മശാനമല്ല; ഒരു മനുഷ്യാവകാശ സമിതിക്കും ഇക്കാര്യത്തിൽ നിങ്ങളുടെ ദുർവാശിക്ക് കൂട്ടു നിൽക്കുവാനാവുകയില്ല എന്നും ബോദ്ധ്യപ്പെട്ടല്ലോ.**

**നല്ല വിത്തുകളായി രൂപാന്തരപ്പെടുന്നുവെങ്കിൽ മലങ്കരസഭയാകുന്ന നോഹയുടെ പെട്ടകത്തിന്റെ വാതിൽ ഇപ്പോഴും തുറന്നു കിടക്കുന്നുണ്ട്. എന്നാൽ കള വളരുവാൻ ദൈവത്തിന്റെ പ. സഭയിൽ അനുവദിക്കണം എന്ന് വാശി പിടിച്ചാൽ സ്വയം അസ്തമിക്കാമെന്നേ വരു; ഉഴുതു മറിച്ച് നിലം ഒരുക്കുമ്പോൾ കള വേരൊടെ പിഴുത് എറിയപ്പെടുകയും അവ ഒന്നിച്ചു കൂട്ടി തീയിൽ ഇടപ്പെടുകയും ചെയ്യുമെന്ന് നമ്മുടെ കർത്താവ് പഠിപ്പിക്കുന്നുണ്ടല്ലോ.**

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര വ്യാപാരത്തിന്റെ ആരംഭകാലമാകുന്ന അറിയിപ്പു കാലത്തിലേക്ക് ശുദ്ധീകരിക്കപ്പെട്ട് ഒരുക്കപ്പെട്ടവരായി വിശുദ്ധിയിൽ വളരുവാൻ 'ഹൂദോസ് ഈത്തോ' പെരുന്നാളിലൂടെ പ്രതിഷ്ഠിക്കപ്പെടുവാൻ ദൈവം നമ്മെ സഹായിക്കട്ടെ!

## തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രവർത്തനങ്ങൾ പ്രശംസനീയവും മാതൃകാപരവും: പ. കാതോലിക്കാ ബാവ

പരുമല: കോവിഡ് മഹാമാരിയുടെ പശ്ചാത്തലത്തിലും തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രവർത്തനങ്ങൾ പ്രശംസനീയവും മാതൃകാപരവുമെന്ന് പ. കാതോലിക്കാ ബാവ പ്രസ്താവിച്ചു. സഭയുടെ കാതോലിക്കാദിന പിരിവ് ഭദ്രാസനത്തിലെ എല്ലാ ഇടവകകളിൽനിന്നും ടാർജറ്റ് പൂർത്തിയാക്കി ഏകദേശം 1 ലക്ഷം രൂപയോളം കൂടുതലായി പിരിച്ച തുക ഏറ്റുവാങ്ങി സംസാരിക്കുകയായിരുന്നു പ. ബാവാ. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലിത്ത എല്ലാ ഇടവകകളുടെയും ചെക്ക് പരിശുദ്ധ ബാവായെ ഏൽപ്പിച്ചു. പരിമിതികളുടെ നടുവിലും മലങ്കരസഭയെ മറന്നുപോകാതെ ഉത്തരവാദിത്തങ്ങൾ നിറവേറ്റിയ തിരുവനന്തപുരം ഭദ്രാസനത്തിലെ എല്ലാ ഇടവകകളെയും പ. ബാവാ പ്രത്യേകം അഭിനന്ദിച്ചു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പ. കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. തോമസ് പി. സഖറിയ എന്നിവർ ചടങ്ങിൽ സംബന്ധിച്ചു.




**മാബുഗിലെ വിശുദ്ധ ഫിലോക്സിനോസിന്റെ ക്രിസ്തുദർശനങ്ങളെ സംബന്ധിച്ച് നടന്ന ദൈവശാസ്ത്ര സെമിനാർ പരുമലയിൽ പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. ഗീവർഗീസ് കൂറിലോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഡോ. യൂഹാനോന് മാർ ക്രിസോസ്റ്റമോസ്, ഫാ. ഡോ. എ. ഒ. ജോൺ, ഡോ. പോൾ മണലിൽ, ഫാ. ഡോ. ജോസി ജേക്കബ് എന്നിവർ സമീപം**

## മുളന്തുരുത്തി പള്ളി: വിഘടിത വിഭാഗം അപ്പീലുകൾ തള്ളി, താക്കോൽ അടിയന്തിരമായി കൈമാറാൻ ഹൈക്കോടതി ഉത്തരവ്

കൊച്ചി: മുളന്തുരുത്തി മാർത്തോമൻ പള്ളിയുടെ താക്കോൽ കൈമാറുന്നത് സംബന്ധിച്ചു പാത്രീയർക്കീസ് പക്ഷം ഹൈക്കോടതി ഡിവിഷൻ ബെഞ്ച് മുമ്പാകെ സമർപ്പിച്ച മൂന്ന് ഹർജികളും പാത്രിയർക്കീസ് പക്ഷം ഉയർത്തിയ മുഴുവൻ വാദങ്ങളും തള്ളിക്കളഞ്ഞുകൊണ്ടും, താക്കോൽ ഉടനടി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭക്ക് കൈമാറുവാൻ ഇന്ന് 05-11-2020-ന് ഉത്തരവായി.

താക്കോൽ ഇത്രയും നാൾ കൈമാറാതെ ഇരുന്നതിനെയും, സുപ്രീം കോടതി 1958, 1995, 2017 ലും പുറപ്പെടുവിച്ച വിധികൾക്ക് വിരുദ്ധമായി കഴിഞ്ഞ മാസത്തിൽ സുപ്രീംകോടതിയെ പുതിയ കേസുമായി ഹർജി നൽകിയെങ്കിലും ആയത് കോടതി തള്ളുകയാണ് ഉണ്ടായത്. നേരത്തേ ഉണ്ടായ വിധികൾ എല്ലാം മലങ്കരസഭയിലെ എല്ലാ പള്ളികൾക്കും ഒരു പോലെ ബാധകമാണെന്നു ആവർത്തിച്ച് വ്യക്തമാക്കിക്കൊണ്ടാണ് പ്രസ്തുത ഹർജി തള്ളിയത്. അതിനു ശേഷം സുപ്രീം കോടതി നിരാകരിച്ച വാദങ്ങൾ വീണ്ടും കീഴ്ക്കോടതിയിൽ ഉയർത്തികൊണ്ട് തുടരെ തുടരെ അനാവശ്യ ഹർജികൾ നൽകി കോടതിയുടെ വിലയേറിയ സമയം കളയുന്ന പ്രവണതയെ ഹൈക്കോടതി അതിനിശിതമായി വിമർശിച്ചു.



**ബോംബെ ഭദ്രാസനാധിപൻ ഗീവർഗ്ഗീസ് മാർ കൂറിലോസും, കോട്ടയം സെമിനാരി മുൻ പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജും, നാഗ്പൂർ സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജോസി ജേക്കബും വരിക്കോലി സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളി സന്ദർശിച്ചു.**

# Word Became Flesh by Mathews Mar Severios




Metropolitan Mathews Mar Severios, *Word Became Flesh. The Christology of Philoxenos of Mabbug*, LIT Verlag, Zürich, 2020, (pp.302).

This book by Mathews Mar Severios, Metropolitan of the Diocese of Kandanadu West of the Malankara Orthodox Church was originally presented as doctoral dissertation at the Pontifical Oriental Institute, Rome, in 1984. Students of Christology and Syriac Studies were waiting for the publication of this valuable monograph for the last 35 years. This is certainly the first and the only monograph by a member of the Oriental Orthodox family of Churches on Philoxenus, bishop of Mabbug (c.440-523).

What is the relevance of a study on the Christology of a 5th/6th century Syriac father in the 21st century? The issue discussed in this book is related to two major divisions in the Eastern Christianity, which remain unhealed for more than fifteen centuries. Following the Council of Ephesus (431), the Ancient Church of the East (Persian or 'Nestorian Church') broke away from the main Church. With the Council of Chalcedon (451) the next major division took place. The Byzantines (Constantinople) and the Latins defended the doctrine of Christ as defined by Chalcedon. The Syrians and Egyptians refused to accept it, which for them, is a rupture with the doctrine of Christ professed by Cyril of Alexandria and the Council of Ephesus. The ecclesiastical politics and human ego certainly played significant role in exaggerating the differences and mutual accusations of professing heresies. Prejudices and intransigent adherence to certain technical terminologies and concepts widened the divisions. Western historians often carefully ignore the fact that more than half of the Christians in the first millennium belonged to the East Syrian Church and the anti-chalcedonian group. In fact it was the conversion of Russia and the Slavonic world which made Byzantines a dominant group and the Latin Church became the largest Christian community with the colonization and the mass conversions in Latin America, Asia and Africa and the Uniatism among the eastern Christians. Byzantines and the Latins nicknamed the anti-chalcedonians and 'monophysites', implying that they deny the reality of human nature in Christ. This issue was discussed in every ecumenical dialogue among the three major groups which started as early as the fifth century and re-started since 1960s. So the work of Mar Severios is of great importance in the ecumenical dialogues, as it exposes the anti-chalcedonian perspective of the union of human and divine natures in Christ.

In the early centuries of Christianity, in the east, there were two major schools of theological thought, known as Alexandrian and Antiochian. Theologians of both sides believed that Christ is fully God and fully man. But they differed in their understanding of the union of divine and human natures in Christ. The former emphasized the unity of the two natures, whereas the latter maintained a distinction between the natures.

The Alexandrians, especially their most outstanding theologian, Cyril of Alexandria spoke of "one incarnate nature of God the Word", implying that there is single subjectivity in Christ. Thus they could speak of "God was born from Mary", or "God died on the Cross". The Christology as defined by Cyril, which excluded bi-polarity in Christ was accepted at Ephesus (431).

The Antiochians and their leading figure Theodore of Mopsuestia paid particular attention to the historical Jesus and to his human deeds. They accepted the fullness of the divinity of God the Word present in Christ, yet it is independent in essence and in manifestation. Theodore never spoke of 'God was born from Mary' or 'God died on the cross'. He accused Cyril of Alexandria of 'Theopassianism' (attributing sufferings to God). For Theodore, the Alexandrian Christology implied the absence of a genuine human nature and a confusion of two natures. As Nestorius, patriarch of Constantinople professed this doctrine at Ephesus, he was condemned and hence it is popularly known as 'Nestorianism'. Nestorian theologians spoke of one person, two hypostases (individuated principle) and two natures. They used imageries that distinguished the two hypostases , such as 'God the Word dwelt in the temple of the human body' or 'God the Word put on our humanity' like the 'purple garment by a king'.

As the two schools were engaged in heated discussions, the Council of Chalcedon met in 451, which adopted a definition of Christology using rather terminology of Antiochian resonance: 'One Person, one hypostases and two natures'. Moreover the Council of Chalcedon reinstated the Antiochian theologians such as Theodore of Mopsuestia, Diodore of Tarsus and Ibas of Edessa who were condemned at Ephesus (431). The Syrians and Egyptians naturally thought that Chalcedon marks a rupture from Ephesus and the Christology of Cyril of Alexandria (as Diodore and Ibas attacked Cyril in their writings). Here begins the second major division. The Byzantine Emperors used their diplomacy and even force for reconciliation between the Chalcedonians and the anti-Chalcedonians. In the course of time, Armenian, Ethiopian and the Malankara Orthodox Churches joined the anti-chalcedonian camp. The advance of Islam since the middle of the seventh century, changed the situation and in the East, Christians were struggling for survival. Persecutions, natural calamities, mass conversions to Islam made the Non-Byzantine Eastern Christians a discriminated minority (*dhimmi*) living at the mercy of the Islamic rulers.

The most outstanding figures of the anti-chalcedonians were Severus of Antioch (c.465-538) and Philoxenos of Mabugh (c.440-523). Severus was probably the most brilliant theologian of Eastern Christendom after the Cappadocian fathers. Severus preached and wrote in Greek, the language of Antioch and its surrounding area. [But his works survive mainly in Syriac translations). Philoxenos was the representative of the Syriac theology and he wrote in Syriac, the language of Mesopotamia. However, he was fully aware of the theological discussions of the Greek speaking world of his

time, and certainly had a respectable knowledge of Greek as he studied at the prestigious school of Edessa, under leading Antiochian theologians.

Severus and Philoxenos had to fight against two groups: Chalcedonians and Nestorians. As the opponents were unable to counter their arguments based on the Bible and the authentic patristic tradition, they were slandered, banished from their sees and persecuted by the Byzantines. In fact Philoxenos died as martyr. They were nicknamed as 'monophysites', implying that they professed the teachings of Eutyches who denied the human nature in Christ. In fact Severus, Philoxenos as well as the 'Oriental Orthodox Churches' (as the anti-chalcedonians are known as in the ecumenical parlance) condemn Eutyches and his teachings. The western manuals of theology repeatedly use this title, which has been changed in the recent past as *miaphysites* (following the Christological expression of Cyril of Alexandria: one incarnate nature –*miaphysis* of God the Word).

Philoxenos was certainly one of the most original and creative mind of Syriac Christianity. He was a strict ascetic who was inspired by Evagrius of Pontus, a brilliant student of Bible and the patristic theology, a diligent pastor and a prelate actively involved in the Church conflicts of his time. (He played the most vital role in the installation of Severus as Patriarch of Antioch in 512). Philoxenos is the author of numerous works, covering a wide range of subjects: theological treatise, Bible commentaries, spiritual homilies, letters on various subjects and liturgical services (see the list in Mar Severios , p. 38-44). 37 works are known under his name of which 30 are widely accepted as authentic. Out of them, 21 are on Christology. His writing were made known to the academic world thanks to Fr. André de Halleux, of the University of Louvain. ( *Philoxène de Mabbug. Sa vie, ses écrits, sa théologie*, Louvian, 1963). This fundamental study played a significant role in changing western attitude towards Philoxenos and the Oriental orthodox Churches. However until recently, the only introduction to Philoxenos in English was the study by Roberta C. Chestnut (*Three Monophysite Christology : Severus of Antioch, Philoxenus of Mabbug and Jacob of Sarug*, Oxford, 1976). [Unfortunately Chestnut uses the misleading title 'monophysite']. The next major work on Philoxenos is the doctoral dissertation by Mathews Mar Severios presented in 1984. But since 1984, two important studies appeared in German by Prof .L. Abramowski and T.Bou Mansour. [Both are now available in English Translation , *Christ in Christian Tradition*, II/3, Oxford, 2012], and one in English by David A.Michelson (*The Practical Christology of Philoxenos of Mabbug*, Oxford, 2014).

Philoxenos found that the traditional Syriac vocabulary as insufficient for expressing the nuances of the Greek Christological thought. He was responsible for bringing Syriac theology closer to the Greek terminology. For this purpose he sponsored a new translation of the New Testament into Syriac by Polycarpos. The Philoxenean version of the entire NT, now lost, survives as quotations in the writings of our author. However, later this served as the basis of the Harqlean version of the NT. Philoxenos wrote polemical commentaries on portions of Mathew, Luke and John in which he gives several valuable philological notes on the Gospel texts. This explains the importance of a study on Philoxenos.

The remarkable study by Fr.V.C.Samuel (*Council of Chalcedon Re-examined*, Madras 1977; Rep. 2001) exposes the Oriental Orthodox attitude towards Chalcedon and was widely acclaimed in ecumenical circles. The present study by Mar Severios represents another important contribution to the ongoing dialogues between the Oriental Orthodox Churches and the Catholic and Byzantine Churches.

Among the works of Philoxenos, Mar Severios selected the 'Ten Discourses against Habib', which contain his main Christological affirmations. Habib was a scholarly recluse, who professed two nature Christology. As one can expect, following the tendency of the polemical literature of the patristic age, Habib accused Philoxenos of teaching heresies of all kinds. The work of Habib is lost now. But Philoxenus gives long quotations from the works of his opponent and refutes them one by one.

Habib professed Antiochian Christology of two natures/hypostases. It is not clear whether he was a Chalcedonian or 'Nestorian'. However his arguments are reminiscent of Theodore and his followers. He spoke of the conjunction' and 'indwelling', rather than union of divine and human natures. Following the leading Antiochians, Habib also spoke of ' temple and its dweller'. Accordingly he attributed divine traits to God the Word and human traits to man Jesus.

Philoxenos points out that this is against witness of the Gospel which spoke of 'Word became flesh and dwelt among us' :John 1:14). Habib, like Antiochians, carefully avoided statements that implies change in Divinity ('God was born from Mary, or 'God died on the cross'). As Christology deals with the 'Mystery of Divine Becoming', the fundamental concept in the Christology of Philoxenos is 'Becoming without change'. So incarnate God the Word is one concrete and individuate being. He is from two natures, divine and human and after the union, He is one. For him confessing two hypostasis or two natures, would imply two persons joined together without real union. Thus in his letter to the Emperor Zeno, Philoxenos wrote: " For if we admit (in Him) nature and nature, we must necessarily admit person and person, and consequently we must acknowledge two sons and two Gods" (ed. Vaschalde, tr. 121; Syr. 167).

Mar Severios makes detailed analysis of the technical terms and imageries used by Philoxenus, which are key to understand his Christology. Two terms are fundamental: *qnumo* (*hypotasis* or individuated principle) and *qyono* (nature: *physis* in Greek). It is not easy to explain the nuances of these technical terms in modern languages. People understood them differently and to a certain extent this was the reason for the Christological controversies. Chalcedonians and non-Chalcedonians understood *qnumo* (hypostasis) in a concrete sense, where as Antiochians ('Nestorians') in an abstract sense. Likewise, the term *qyono* (nature) was understood by the anti-chalcedonians in a concrete and the others in an abstract sense. Each side had their own reason to defend their positions and when arguments were not effective accusations of heresies or nicknames were used to shut the mouth of the adversaries.

With scholarly rigor and clarity, Mar Severios analyses the key terminologies, imageries and concepts used by Philoxenos, and shows how he faithfully followed the Alexandrian Christology as exposed by Cyril. In his conclusion, Mar Severios says that the real difference in Christology consists of 'historical facts and terminological differences' (p.264). One would naturally expect a detailed reflection of this important observation, as he was teching at the Orthodox Theological Seminary since 1984.

Mar Severios has given the agreed statements of various ecumenical dialogues and communiqué in appendix, which is useful for the students of Christology.

A nearly complete bibliography makes this book a valuable reference for students of Christology and Syriac language. An index of Syriac words and subjects is lacking in this important study.

Prof. Dr. Martin Tamcke points out the importance of this monograph (see, *Preface*). In his Foreword, Prof .Dr. Sebastian Brock commends it as "excellent study" in which " the arguments of both sides set out with remarkable clarity and objectivity".





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# ദൈവദൂതസ്തുതികൾ

## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

**ആമുഖം**

നമ്മുടെ സഭയുടെ ആരാധനയിൽ ദൈവദൂതസ്തുതികൾക്ക് സുപ്രധാന സ്ഥാനം ഉണ്ട്. നാലു സ്തുതികൾ ആണ് മുഖ്യമായവ. മൂന്നെണ്ണം വേദപുസ്തകത്തിൽ നിന്നും ഒരെണ്ണം പാരമ്പര്യത്തിൽ നിന്നും എടുത്തിട്ടുള്ളതത്രെ. സെറാഫുകളുടെ സ്തുതി, കെറൂബുകളുടെ സ്തുതി, ദൂതരുടെ സ്തുതി എന്നിവ വേദപുസ്തകത്തിൽ കാണുന്നു. “ദൈവമേ നീ പരിശുദ്ധനാകുന്നു” എന്നു തുടങ്ങുന്ന സ്തുതി സഭയുടെ പാരമ്പര്യത്തിൽ നിന്നും ഉള്ളതാകുന്നു. ദൈവദൂത സ്തുതികൾ ആരാധനയിൽ ആവർത്തിച്ചു വരുന്നതിന്റെ അടിസ്ഥാന പ്രമാണം സ്വർഗ്ഗവും ഭൂമിയും സ്വർല്ലോകരും ഭൂലോകരും ഒന്നായി വന്ന് നിന്ന് ദൈവത്തെ ആരാധിക്കുന്നു എന്നത്രെ. ഇത് ദൈവമക്കൾ സമഗ്രമായ ലോക സങ്കല്പമായി തിരിച്ചറിയുന്നു; സുന്ദരമായ ജീവിതാനുഭവമായി രുചിച്ചറിയുന്നു. ഈ തിരിച്ചറിവും രുചിച്ചറിവും സംഭവിക്കുന്ന ജീവിത സന്ദർഭമോ, ദൈവാഭിമുഖ്യവും ആരാധനയും.

**1. സെറാഫുകളുടെ സ്തുതി**

i) ഒൻപതു വൃന്ദം ദൂതർ ദൈവസന്നിധിയിൽ നിന്നുകൊണ്ട് ദൈവത്തെ അനവരതം സ്തുതിക്കുന്നു. അവരിൽ ദൈവത്തോട് ഏറ്റം അടുത്തു നിൽക്കുന്ന ഒന്നാമത്തെ ദൂതവൃന്ദം സെറാഫുകൾ ആകുന്നു (ശ്രോപ്പേ എന്ന് സുറിയാനിയിൽ). അതേസമയം ലോകത്തോടും മനുഷ്യരോടും ഏറ്റം അടുത്തു നിൽക്കുന്നത് പ്രധാന ദൂതരും ദൂതരും ആകുന്നു. സെറാഫുകളെ ‘അഗ്നിമയർ’ എന്നും വിശേഷിപ്പിക്കുന്നു. എല്ലാ വൃന്ദങ്ങളിലുമുള്ള ദൂതരും തേജോധാരികൾ അത്രെ. എന്നാൽ സെറാഫുകളാകട്ടെ, തേജോപൂർണ്ണനായ ദൈവത്തോട് ഏറ്റം അടുത്തു നിൽക്കുന്നതിനാൽ ദൈവതേജസ്സിലുള്ള അവരുടെ പങ്കാളിത്തവും തീവ്രമായിരിക്കും. അഗ്നി തന്നെയാണല്ലോ പ്രകാശമായും തേജസ്സായും നാം അനുഭവിച്ചറിയുക. ആയത് പ്രകാശത്തിന്റെയും തേജസ്സിന്റെയും പ്രഭവവും അഗ്നിയാകുന്നു. അഗ്നിയായ ദൈവത്തിന്റെ സന്നിധിയിൽ നിൽക്കുന്ന അഗ്നിമയരാകുന്നു സെറാഫുകൾ.

ii) യശയ്യാ പ്രവാചകനുണ്ടായ ദൈവദർശനമാണ് സെറാഫുകളുടെ സ്തുതി രേഖപ്പെടുത്തിയിരിക്കുന്ന വേദസന്ദർഭം (യശ. 6:1-8). തേജോധാരിയായ ദൈവം സിംഹാസനാരൂഢനായിരിക്കുന്നു. അവന്റെ തേജസ്സുകൊണ്ട് ദേവാലയം നിറഞ്ഞിരിക്കുന്നു. ഇതാണ് ‘അവന്റെ വസ്ത്രത്തിന്റെ വിളുമ്പുകൾ മന്ദിരത്തെ നിറച്ചിരുന്നു’ എന്നു പറഞ്ഞിരിക്കുന്നതിന്റെ പൊരുൾ (യശ. 6:1). ദൈവത്തിനു ചുറ്റും നിലകൊള്ളുന്ന സെറാഫുകൾക്ക് ആറു ചിറകുകൾ വീതം. ദൈവതേജസ്സിന്റെ തീവ്രത കാരണം അവർ രണ്ടു ചിറകുകൾ കൊണ്ട് മുഖവും രണ്ടു കൊണ്ടു പാദവും മൂടിയിരിക്കുന്നു. രണ്ടു ചിറകുകൾ കൊണ്ട് പറന്ന് നിന്ന് വാക്യ പ്രതിവാക്യമായി അവർ ആർത്തുചൊല്ലുന്നു, “സൈന്യങ്ങളുടെ യഹോവ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ; സർവ്വ ഭൂമിയും അവന്റെ തേജസ്സുകൊണ്ട് നിറഞ്ഞിരിക്കുന്നു” (യശ. 6:3). ഈ സ്തുതിവചനത്തിൽ കാണുന്ന തേജസ്സ് എന്ന പദത്തിന് മലയാളം സത്യവേദപുസ്തകത്തിൽ ‘മഹത്വം’ എന്നു കൊടുത്തിരിക്കുന്നു. മൂലഭാഷയിൽ കാണുന്ന ‘കാബോദ്’ എന്ന എബ്രായ പദത്തിന് സ്തുതി, മഹത്വം, തേജസ്സ് എന്നീ അർത്ഥങ്ങളുള്ളതിൽ തേജസ്സ് എന്ന വാക്കാണ് ഇവിടെ സംഗതം എന്ന് ഓർക്കുക. മാത്രമല്ല സന്ദർഭവും ഈ തത്സമം ശരിവക്കുന്നുവെന്നും കാണാം.

iii) നമ്മുടെ ആരാധനയിൽ സെറാഫുകളുടെ സ്തുതി പ്രധാനമായും രണ്ടു സന്ദർഭങ്ങളിൽ ഉപയോഗിക്കുന്നു; കൗമ നമസ്ക്കാരത്തിലും വിശുദ്ധ കുർബ്ബാനയിലും. രണ്ടിടങ്ങളിലും ഈ സ്തുതിവചനം സുറിയാനിയിൽ എബ്രായ മൂലത്തിൽ നിന്നും ചെറിയ പാഠഭേദത്തോടെ ഉപയോഗിച്ചിരിക്കുന്നു. സുറിയാനിയിൽ നിന്നുള്ള മലയാള വിവർത്തനം വിശുദ്ധ കുർബ്ബാനക്രമത്തിൽ കൊടുത്തിരിക്കുന്നപ്രകാരം ഇവിടെ ഉദ്ധരിക്കുന്നു, “ആകാശവും ഭൂമിയും തന്റെ സ്തുതികളാൽ നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ. ഉയരങ്ങളിൽ സ്തുതി.” ഈ പരിഭാഷയിൽ മൂന്നു സുറിയാനി വാക്കുകൾക്കു നൽകിയിരിക്കുന്ന മലയാള തത്സമങ്ങൾ അപര്യാപ്തങ്ങളാണ്. ആകയാൽ ‘ആകാശം’ എന്നതിന് ‘സ്വർഗ്ഗം’ എന്നും ‘സ്തുതികളാൽ’ എന്നതിന് ‘തേജസ്സാൽ’ എന്നും ‘ഉയരങ്ങളിൽ സ്തുതി’ എന്നതിന് ‘ഉയരങ്ങളിൽ ഊശാന’ എന്നും വിവർത്തനം ചെയ്യണം. വിശുദ്ധ കുർബ്ബാനക്രമത്തിൽ തന്നെ (എം.ഒ.സി. പബ്ലിക്കേഷൻസ്) കൗമ പ്രാർത്ഥനയിൽ ‘ഉയരങ്ങളിൽ സ്തുതി’ എന്നാണ് കൊടുത്തിരിക്കുന്നതെങ്കിൽ വിശുദ്ധ കുർബ്ബാനയിൽ ‘ഉയരങ്ങളിൽ ഊശാന’ എന്നു കൊടുത്തിരിക്കുന്നു. സുറിയാനി മൂലം പരിശോധിക്കുമ്പോൾ രണ്ടാമത് കൊടുത്തിരിക്കുന്നതാണ് ശരിയായ തത്സമം എന്നു ചൂണ്ടിക്കാണിക്കട്ടെ. ഉചിതമായ തിരുത്തലുകൾ മലയാള വിവർത്തനത്തിൽ വരുത്തണം എന്നു സാരം. ഈ തിരുത്തലുകളുടെ ആവശ്യകതയേപ്പറ്റിയുള്ള കാര്യകാരണങ്ങൾ കൗമ നമസ്ക്കാരത്തെപ്പറ്റിയുള്ള പഠനത്തിൽ ചേർത്തിട്ടുള്ളതിനാൽ ഇവിടെ ആവർത്തിക്കുന്നില്ല. ഈ തിരുത്തലുകൾ വരുത്തിക്കൊണ്ട് സെറാഫുകളുടെ സ്തുതി സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് ഇപ്രകാരം പരിഭാഷപ്പെടുത്താം, “സ്വർഗ്ഗവും ഭൂമിയും തന്റെ തേജസ്സാൽ നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ. ഉയരങ്ങളിൽ ഊശാന.”



iv) സെറാഫുകളുടെ സ്തുതിക്ക് ട്രൈസാഗിയോൻ (Trisagion) എന്ന് ഇംഗ്ലീഷിൽ പൊതുവേ പറയും. 'ത്രിശുദ്ധ സ്തുതി' എന്ന് മലയാളത്തിൽ പറയാം. 'പരിശുദ്ധൻ' എന്ന് മൂന്നു പ്രാവശ്യം പറയുന്നതിൽ നിന്നാണ് സെറാഫുകളുടെ സ്തുതിക്ക് ഈ നാമകരണം ഉണ്ടായത് എന്ന് വ്യക്തമാണല്ലോ. ത്രിശുദ്ധ സ്തുതിയുടെ മറ്റു രണ്ടു രൂപങ്ങൾ കൂടി വിശുദ്ധ കുർബ്ബാനയിൽ കാണാം: ധൂപകലശം വാഴ്ത്തുമ്പോഴും തിരുശരീരരക്തങ്ങൾ ഉയർത്തി ആഘോഷിക്കുമ്പോഴും. പരിശുദ്ധനായ പിതാവ് പരിശുദ്ധൻ, പരിശുദ്ധനായ പുത്രൻ പരിശുദ്ധൻ, ജീവനുള്ളവനും പരിശുദ്ധനുമായ ആത്മാവു പരിശുദ്ധൻ" എന്ന് ധൂപകലശം വാഴ്ത്തിക്കൊണ്ടു ചൊല്ലുന്നു. "പരിശുദ്ധനായ ഏക പിതാവും പരിശുദ്ധനായ ഏകപുത്രനും പരിശുദ്ധനായ ഏക ആത്മാവുമല്ലാതെ പരിശുദ്ധൻ ഇല്ല. ആമ്മീൻ" എന്ന് പരിശുദ്ധ തിരുശരീരരക്തങ്ങൾ ഉയർത്തി ആഘോഷിക്കുന്ന സന്ദർഭത്തിലും ചൊല്ലുന്നു.

ഇങ്ങനെ യശ. 6:3-ൽ കാണുന്ന സെറാഫുകളുടെ സ്തുതി പാഠഭേദത്തോടെയും രൂപഭേദത്തോടെയും നമ്മുടെ ആരാധനയിൽ ഉടനീളം ആവർത്തിച്ച് ഉപയോഗിച്ചിരിക്കുന്നതായി കാണാം.

**2. കെറൂബുകളുടെ സ്തുതി**

i) ദൈവസന്നിധിയിൽ നിൽക്കുന്ന രണ്ടാമത്തെ വൃന്ദം ദൂതരാണ് കെറൂബുകൾ ('ക്രോബെ' എന്ന് സുറിയാനിയിൽ). അവയെ നന്നാലു മുഖങ്ങളും നന്നാലു ചിറകുകളുമുള്ള ജീവികൾ (യഹ. 1:5, 6) എന്നു വിളിക്കുന്നുവെങ്കിലും അവ 'കെറൂബുകൾ' തന്നെ എന്ന് പ്രവാചകൻ തിരിച്ചറിയുന്നു (യഹ. 10:2). രണ്ടു ചിറകുകൾ വിടുർത്തിയും രണ്ടു കൊണ്ട് ശരീരം മറച്ചും അവ നില കൊള്ളുന്നു (യഹ. 1:11). പുറ. 25:22 ൽ കെറൂബുകളുടെ നടുവിൽ നിന്നും യഹോവ യിസ്രായേൽ മക്കളോട് സംസാരിക്കുന്നതായി രേഖപ്പെടുത്തുന്നു. യറുശലേം ദേവാലയത്തിലായിരുന്നാലും പ്രവാസികളോടൊപ്പം ആയിരുന്നാലും ദൈവതേജസ്സ് കെറൂബുകളുടെ മധ്യേ വസിക്കുന്നു എന്ന് യഹസ്ക്കിയേൽ സാക്ഷിക്കുന്നു (10:15-20). ഇക്കാരണത്താൽ തന്നെ, "അവൻ കെറൂബിനെ വാഹനമാക്കി പറന്നു" എന്ന് സങ്കീ. 18:10-ലും "അവൻ കെറൂബുകളുടെ മീതെ അധിവസിക്കുന്നു" എന്ന് 1 ശമു. 4:4-ലും സങ്കീ. 80:1-ലും പറഞ്ഞിരിക്കുന്നു. കെറൂബുകളേപ്പറ്റി പരിശുദ്ധ കുർബ്ബാന തക്സായിൽ, 'അനേകം കണ്ണുകളുള്ള ക്രോബകൾ' എന്ന് പരിശുദ്ധ യാക്കോബിന്റെ ക്രമത്തിലും, നന്നാലു മുഖങ്ങളുള്ള ക്രോബകൾ എന്ന് പരിശുദ്ധ ശ്ലീഹന്മാരുടെ ക്രമത്തിലും വിശേഷിപ്പിക്കുന്നു. ദൈവസാന്നിധ്യത്തിനു ചുറ്റും നിന്നുകൊണ്ടും ദൈവതേജസ്സു വഹിച്ചുകൊണ്ടും ദൈവത്തെ അനരവതം സ്തുതിക്കുന്ന ദൈവദൂതരാണ് കെറൂബുകൾ.

ii) ബാബിലോൺ പ്രവാസക്കാലത്ത് പുരോഹിതനും പ്രവാചകനുമായ യഹസ്ക്കിയേലിന് കെബാർ നദീതീരത്ത് പ്രവാസിയായി കഴിയുമ്പോൾ ഉണ്ടായ ദിവ്യദർശനമാണ് ഈ സ്തുതി വചനത്തിന്റെ സന്ദർഭം. അഗ്നി, പ്രകാശം, മിന്നൽ, മഴവില്ല്, തേജസ്സ് (മഹത്വം) ഈ വാക്കുകൾ യെഹ. ഒന്നും മൂന്നും അധ്യായങ്ങളിൽ ആവർത്തിച്ചു വരുന്നു (1:4, 13, 14, 27, 28, 3:12, 23). യഹോവയുടെ തേജസ്സിന്റെ (മഹത്വത്തിന്റെ) പ്രത്യക്ഷത ഇങ്ങനെ ആയിരുന്നു എന്ന് പ്രവാചകൻ രേഖപ്പെടുത്തുന്നുമുണ്ട് (1:28). 'ദൈവതേജസ്സിന്റെ പ്രത്യക്ഷത' എന്നാൽ ദൈവത്തിന്റെ പ്രത്യക്ഷത എന്നു തന്നെയാണർത്ഥം. ദൈവതേജസ്സിന്റെ തീവ്രത കാരണം യഹസ്ക്കിയേൽ കവിണ്ണു വീഴുന്നതായും ദൈവാത്മാവിന്റെ ബലത്താൽ എഴുന്നേൽക്കുന്നതായും പ്രവാചകൻ തന്നെ സാക്ഷിക്കുന്നു (1:28, 2:1, 3:23, 24). ദൈവതേജസ്സും ദൈവദർശനവും സെറാഫുകളുടെയും കെറൂബുകളുടെയും സ്തുതിവചനങ്ങൾക്ക് പൊതു പശ്ചാത്തലവും സന്ദർഭവും ഒരുക്കുന്നതായി നാം പ്രത്യേകം ശ്രദ്ധിക്കുന്നു.

iii) കെറൂബുകളുടെ സ്തുതിവചനം സത്യവേദപുസ്തകത്തിൽ കാണുന്നപ്രകാരം ഇവിടെ ഉദ്ധരിക്കട്ടെ, "യഹോവയുടെ മഹത്വം സ്വസ്ഥലത്ത് നിന്ന് അനുഗ്രഹിക്കപ്പെടുമാറാകട്ടെ" (യഹ. 3:12). മുകളിൽ സൂചിപ്പിച്ചപ്രകാരം യശ. 6:3-ൽ സെറാഫുകളുടെ സ്തുതിയിൽ 'മഹത്വം' എന്നതിന് പകരം 'തേജസ്സ്' എന്ന തത്സമം ആണ് സംഗതം എന്നു പറഞ്ഞിരിക്കുന്നപ്രകാരം ഇവിടെയും 'മഹത്വം' എന്നതിനു പകരം 'തേജസ്സ്' എന്ന് പരിഭാഷപ്പെടുത്തേണ്ടതാകുന്നു. മാത്രമല്ല വേദ സന്ദർഭവും ഇതിന് ഉപോൽബലകമായി വരുന്നു. അഗ്നി, പ്രകാശം, മിന്നൽ, മഴവില്ല്, തേജസ്സ് എന്നീ പദങ്ങൾ എല്ലാം മറ്റ് ദൈവദർശനങ്ങളിൽ എന്നപോലെ ഇവിടെയും ചേർന്ന് ഇണങ്ങി വരുന്നു. ഉദാഹരണമായി മോശയ്ക്ക് ദൈവം ഹോരേബു പർവ്വതത്തിൽ അഗ്നിജ്വാലയിൽ പ്രത്യക്ഷനാവുന്നു (പുറ. 3:2); പിന്നീട് മോശ ന്യായപ്രമാണവും കല്പനകളും വാങ്ങുവാനായി ദൈവത്തിന്റെ പർവ്വതത്തിൽ കയറി (പുറ. 25:13). "യഹോവയുടെ തേജസ്സും സീനായി പർവ്വതത്തിൽ ആവസിച്ചു" (പുറ. 25:16). "യഹോവയുടെ തേജസ്സിന്റെ കാഴ്ച പർവ്വതത്തിന്റെ മുകളിൽ കത്തുന്ന തീ പോലെ യിസ്രായേൽ മക്കൾക്ക് തോന്നി" (പുറ. 25:17). വീണ്ടും മലകയറി നാൽപ്പതു രാവും നാൽപ്പതു പകലും യഹോവയോടു കൂടിയായിരുന്ന മോശ മലയിറങ്ങി വരുമ്പോൾ അവന്റെ മുഖത്തിന്റെ ത്വക്ക് പ്രകാശിക്കുന്നത് ഇസ്രായേൽ മക്കൾ കണ്ടു (പുറ. 34:28-30). ഇതിനു സമാനമായി പുതിയനിയമത്തിൽ യേശുതമ്പുരാൻ മലയിൽ ദൈവാഭിമുഖമായി പ്രാർത്ഥനയിൽ ആയിരുന്നപ്പോൾ അവന്റെ മുഖം സൂര്യനേപ്പോലെ ശോഭിച്ചു. അവന്റെ വസ്ത്രം വെളിച്ചം പോലെ വെള്ളയായിത്തീർന്നു (മത്തായി 17:2). അവിടെ മോശയും ഏലിയായും തേജസ്സിൽ പ്രത്യക്ഷരായി (ലൂക്കോസ് 9:31). യേശുവിന്റെ ശിഷ്യർ അവന്റെ 'തേജസ്സു കണ്ടു' (ലൂക്കോസ് 9:32). പ്രകാശമുള്ള ഒരു മേഘം ശിഷ്യരുടെ മേൽ നിഴലിട്ടു (മത്തായി 17:5). യോഹന്നാനുണ്ടായ ദൈവദർശനം വെളിപാടു പുസ്തകത്തിൽ രേഖപ്പെടുത്തുമ്പോൾ സിംഹാസനാരൂഢനായ തേജ്വസിയായ ദൈവത്തെ സൂര്യകാന്തത്തോടും പത്മരാഗത്തോടും സദൃശനായും അവന്റെ സിംഹാസനത്തിനു ചുറ്റും മരതകത്തോടു സദൃശമായ മഴവില്ലുണ്ടെന്നും സിംഹാസനത്തിനുചുറ്റും വെള്ളയുടുപ്പ് ധരിച്ച അതായത് തേജോധാരികളായ ഇരുപത്തിനാലു മൂപ്പന്മാർ ഇരിക്കുന്നുവെന്നും സിംഹാസനത്തിൽ നിന്നും മിന്നലും നാദവും ഇടിമുഴക്കവും പുറപ്പെടുന്നുവെന്നും യോഹന്നാൻ കാണുന്നു. യോഹന്നാൻ നൽകുന്ന ഈ വിവരണങ്ങൾ എല്ലാം തന്നെ ദൈവതേജസ്സും, തേജസ്സുനിറഞ്ഞ ചുറ്റുവട്ടവും വാക്കുകളിലൂടെ ആവിഷ്ക്കരിക്കാൻ യോഹന്നാൻ പാടുപെടുന്നു എന്നു നാം തിരിച്ചറിയുന്നു. ദൈവദർശനം വിവരിക്കുന്ന സന്ദർഭങ്ങളിൽ പഴയനിയമത്തിലെ എബ്രായ ഭാഷയിൽ 'കാബോദ്' എന്നും പുതിയനിയമത്തിൽ ഗ്രീക്ക് ഭാഷയിൽ 'ഡോക്സ' എന്നും സുറിയാനി ആരാധനയിൽ ശുബഹോ, തെശ്ബുഹത്തൊ, ഈക്കോറോ എന്നിങ്ങനെയും ഉപയോഗിക്കുമ്പോൾ അവിടെയൊക്കെ തേജസ്സ് എന്ന പദമാണ് മലയാള തത്സമമായി വരേണ്ടത് എന്നു സൂചിപ്പിക്കാനത്രെ ഇത്രയും വിശദമായി പ്രതിപാദിച്ചത്.

iv) ഇതോടൊപ്പം, സത്യവേദപുസ്തകത്തിലെ കെറൂബുകളുടെ സ്തുതിവചനത്തിന്റെ വിവർത്തനത്തിൽ 'അനുഗ്രഹിക്കപ്പെടുമാറാകട്ടെ' എന്ന പദത്തിന് കൂറേക്കൂടെ യുക്തമായ മലയാള തത്സമം 'വാഴ്ത്തപ്പെടുമാറാകട്ടെ' എന്നായിരിക്കും. മുൻപറഞ്ഞ വിശകലനങ്ങളുടെ എല്ലാം അടിസ്ഥാനത്തിൽ എബ്രായമൂലത്തിൽ നിന്ന് മലയാളത്തിലേക്ക് ഇങ്ങനെ വിവർത്തനം ചെയ്യാം, 'യഹോവയുടെ തേജസ്സു സ്വസ്ഥലത്തു നിന്ന് വാഴ്ത്തപ്പെടുമാറാകട്ടെ.'

v) കെറൂബുകളുടെ സ്തുതിയിൽ സുറിയാനി മൂലത്തിൽ 'ഈക്കോറോ' എന്നും മലയാള പരിഭാഷയിൽ 'ബഹുമാനം' എന്നും കാണുന്നു. യഹ. 3:12 സമഗ്രമായി പരിശോധിച്ചതിന്റെ വെളിച്ചത്തിൽ 'ഈക്കോറോ' എന്ന സുറിയാനി വാക്കിന് 'തേജസ്സ്' എന്നു തന്നെ വിവർത്തനം ചെയ്യേണ്ടിയിരിക്കുന്നു എന്ന് ഖണ്ഡിതമായി പറയാം. ആയതിനാൽ കെറൂബുകളുടെ സ്തുതി സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് ഇങ്ങനെ പരിഭാഷപ്പെടുത്താം, "കർത്താവിന്റെ തേജസ്സ് തൽസ്ഥാനത്ത് എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു."

vi) നമ്മുടെ ആരാധനയിൽ കെറൂബുകളുടെ സ്തുതി പല സന്ദർഭങ്ങളിൽ ഉപയോഗിക്കുന്നു. സന്ധ്യാ നമസ്ക്കാരത്തോടു ചേർന്നുള്ള സൂത്താറാ പ്രാർത്ഥനയുടെ ഒടുവിലുള്ള കൗമ കെറൂബുകളുടെ സ്തുതി യാകുന്നു. രാത്രി നമസ്ക്കാരത്തിൽ രണ്ടാം കൗമയുടേയും മൂന്നാം കൗമയുടേയും പ്രാരംഭത്തിലും കെറൂബുകളുടെ സ്തുതി ചൊല്ലുന്നു.

**3. ദൂതരുടെ സ്തുതി**

i) ദൂതരുടെ സ്തുതിയുടെ വേദ സന്ദർഭം നമ്മുടെ കർത്താവിന്റെ ജനനം ആണ്. വിശുദ്ധ ലൂക്കോസ് എഴുതിയ സുവിശേഷത്തിൽ വിവരിക്കുന്നപ്രകാരം യഹൂദ്യയിൽ ബെത്‌ലഹേമിൽ യേശു ജനിച്ചു. സത്രത്തിൽ സ്ഥലം ലഭിക്കാഞ്ഞതിനാൽ യോസേഫും മറിയമും ശിശുവിനെ ശീലകൾ പുതപ്പിച്ചു ഒരു പശുത്തൊഴുത്തിൽ കിടത്തി. ആ സമയം ആ പ്രദേശത്ത് വെളിയിലായി ഇടയന്മാർ രാത്രിയിൽ ആട്ടിൻപറ്റത്തെ കാവൽ കാത്ത് പാർത്തിരുന്നു. അപ്പോൾ കർത്താവിന്റെ ഒരു ദൂതൻ ഇടയർക്ക് പ്രത്യക്ഷനായി അവരെ തിരുജനന

സദ്വാർത്ത അറിയിച്ചു. പെട്ടെന്ന് സ്വർഗ്ഗീയ സൈന്യത്തിന്റെ (സ്വർഗ്ഗീയ ദൂതരുടെ) ഒരു സംഘം ദൂതരോടു ചേർന്ന് ദൈവത്തെ പുകഴ്ത്തി ഇപ്രകാരം ചൊല്ലി, “അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം. ഭൂമിയിൽ ദൈവ പ്രസാദ മുള്ള മനുഷ്യർക്ക് സമാധാനം” (ലൂക്കോസ് 2:14). സുവിശേഷത്തിൽ കാണുന്ന ഈ ദൂതരുടെ സ്തുതി വിപുലീകരിച്ച് വാക്യ പ്രതിവാക്യമായി നമ്മുടെ ആരാധനയിൽ നാം ചൊല്ലുന്നു. ഒരേ സമയം, നമ്മുടെ രക്ഷകനായ യേശുതമ്പുരാനും ത്രിയേക ദൈവത്തിനും മാറി മാറി സ്തുതിയർപ്പിക്കുന്ന മനോഹരമായ കീർത്തനമായി ദൂതരുടെ സ്തുതി ഇവിടെ രൂപപ്പെടുത്തിയിരിക്കുന്നതായി കാണാം.

ii) ഇടയർക്കു പ്രത്യക്ഷപ്പെട്ട ദൂതരും സ്വർഗ്ഗീയ സൈന്യത്തിന്റെ, അതായത് സ്വർഗ്ഗീയ ദൂതരുടെ ഒരു സംഘവും ചേർന്ന് ഈ സ്തുതി ചൊല്ലുന്നതായി ലൂക്കോസ് എഴുതിയ സുവിശേഷം രേഖപ്പെടുത്തുന്നു. ഒന്നാം അദ്ധ്യായത്തിൽ സഖര്യാവിനും മറിയമിനും പ്രത്യക്ഷപ്പെട്ട കർത്താവിന്റെ ദൂതൻ / ദൂതൻ ഗബ്രിയേൽ എന്ന് പേരെടുത്തു പറയുന്നു. ഇതിന്റെ തുടർച്ച എന്ന നിലയിലും സന്ദർഭം വിലയിരുത്തിയും ഇടയർക്കു പ്രത്യക്ഷപ്പെടുന്ന ദൂതൻ ഗബ്രിയേൽ തന്നെയെന്ന് ന്യായമായും പറയാം. സഭാപാരമ്പര്യപ്രകാരം ഗബ്രിയേൽ പ്രധാന ദൂതരിൽ ഒരുവൻ ആകുന്നു എന്നു നാം കാണുന്നു. ഈ പശ്ചാത്തലത്തിൽ ലൂക്കോ. 2:14-ൽ രേഖപ്പെടുത്തിയിരിക്കുന്ന ദൂതരുടെ സ്തുതി ദൂതരും പ്രധാന ദൂതരും ചേർന്ന് ചൊല്ലുന്ന സ്തുതിയായി പിതാക്കന്മാർ പരിഗണിക്കുന്നു. സഭാ പാരമ്പര്യപ്രകാരം ദൈവസന്നിധിയിൽ നിൽക്കുന്ന ഒൻപതു വൃന്ദം ദൈവദൂതരിൽ എട്ടാമത്തെ വൃന്ദം പ്രധാന ദൂതരും ഒൻപതാമത്തെ വൃന്ദം ദൂതരും ആകുന്നു. പ്രധാന ദൂതരും ദൂതരും ചേർന്നു ചൊല്ലിയ ദൂതരുടെ സ്തുതിയുടെ ആദ്യത്തെ രണ്ട് പാദങ്ങൾ സുറിയാനിയിൽ നിന്ന് വിവർത്തനം ചെയ്യുന്നു.

“സ്വർഗ്ഗോന്നതങ്ങളിൽ ദൂതരും പ്രധാന ദൂതരും സ്തുതിക്കുന്നതുപോലെ ബലഹീനരും മണ്മയരുമായ ഞങ്ങളും അവരോടൊപ്പം സ്തുതിച്ചു പറയുന്നു.

എക്കാലവും എല്ലാനേരവും ഉയരങ്ങളിൽ ദൈവത്തിനു സ്തുതിയും ഭൂമിയിൽ സമാധാനവും നിരപ്പും മനുഷ്യമക്കൾക്ക് നല്ല ശരണവും ഉണ്ടായിരിക്കട്ടെ.”

iii) ദൂതരുടെ സ്തുതി സഭയുടെ ആരാധനയിൽ പല സന്ദർഭങ്ങളിലായി ഉപയോഗിക്കുന്നു. പ്രധാന സന്ദർഭങ്ങൾ ഇവയാണ്:

a) രാത്രി പ്രാർത്ഥനയുടെ പരിസമാപ്തിയായി ദൂതരുടെ സ്തുതി പൂർണ്ണ രൂപത്തിൽ ചൊല്ലുന്നു.

b) മൂന്നു നോമ്പിലും വലിയ നോമ്പിലും തിങ്കളാഴ്ച സന്ധ്യാനമസ്കാരത്തോടു ചേർന്ന് സൂത്താറ പ്രാർത്ഥനയുടെ തുടക്കത്തിൽ കുമ്പിട്ട്, സാഷ്ടാംഗം പ്രണമിച്ചുകൊണ്ട് ദൂതരുടെ സ്തുതി മാത്രം മൂന്നു പ്രാവശ്യം ചൊല്ലുന്നു.

c) നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാൾ തീജ്വാലയുടെ ശുശ്രൂഷയിൽ സുവിശേഷഭാഗം വായിക്കുന്ന സന്ദർഭം ദൂതരുടെ സ്തുതി മാത്രം തീ ജ്വലിപ്പിച്ചുകൊണ്ട് മൂന്നു പ്രാവശ്യവും തുടർന്ന് തീജ്വാലയ്ക്ക് മൂന്നു പ്രാവശ്യം വലംവച്ചുകൊണ്ട് ദൂതരുടെ സ്തുതി പൂർണ്ണ രൂപത്തിലും ചൊല്ലുന്നു.

d) വിശ്വാസികളുടെ മരണ സമയം നടത്തേണ്ട പ്രാർത്ഥനകളിലും ദൂതരുടെ സ്തുതി ഉൾപ്പെടുത്തിയിരിക്കുന്നു (മരണസമയം നടത്തേണ്ട മുറകളും പ്രാർത്ഥനകളും, മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളുടെ പ്രാർത്ഥനക്രമം). സംസ്കാര ശുശ്രൂഷയുടെ സമാപന ഭാഗത്ത് ദൂതരുടെ സ്തുതി ചൊല്ലുന്നു.

e) വിശുദ്ധ വാരത്തിൽ വലിയ വെള്ളിയാഴ്ച കബറടക്ക ശുശ്രൂഷയുടെ സമാപനത്തിൽ ദൂതരുടെ സ്തുതി ചൊല്ലുന്നു.

i) ദൂതരുടെ സ്തുതി ചൊല്ലുന്നതിന് സഭ നിശ്ചയിച്ചിരിക്കുന്ന ആരാധനാ സന്ദർഭങ്ങൾ വളരെ അർത്ഥപൂർണ്ണമായിരിക്കുന്നു. രാത്രി പ്രാർത്ഥനയുടെ പരിസമാപ്തിയായ നാലാം കൗമ ആരംഭിക്കുമ്പോൾ വിശുദ്ധ ത്രോണോസിൽ തിരി തെളിച്ച് മറനീക്കി ഹാലേലൂയ്യാ (കർത്താവിന്/യഹോവയ്ക്ക് സ്തുതി) എന്നു മൂന്നു പ്രാവശ്യം ചൊല്ലുന്നു. തുടർന്നുള്ള പ്രാർത്ഥനകളുടെ ഒടുവിലായി അഗ്നിമയരും തേജോധാരികളുമായ ദൂതരുടെ തെളിമയാർന്ന സാന്നിധ്യവും സംസർഗ്ഗവും തിരിച്ചറിഞ്ഞ് അവരോടൊപ്പം ദൈവത്തെ സ്തുതിക്കുന്നു.

**സ്വർഗ്ഗവും ഭൂമിയും സ്വർല്ലോകരും ഭൂലോകരും ചേർന്നൊന്നായി വരുന്ന ഒരു അഖണ്ഡ ലോക സങ്കൽപ്പവും ജീവിത വീക്ഷണവും ഇതിനെല്ലാം ആധാരമായി വരുന്നു എന്നും നാം തിരിച്ചറിയുന്നു.**

രാത്രിയുടെ ഇരുളിന്റെ പശ്ചാത്തലത്തിൽ ദൈവത്തിന്റെയും ദൈവദൂതരുടേയും സാന്നിധ്യത്തിന്റെ വെളിച്ചം ഭക്തർ ആരാധനയിൽ അനുഭവിച്ചറിയുകയായി. മൂന്നു നോമ്പിലും വലിയ നോമ്പിലും തിങ്കളാഴ്ച സൂത്താറ പ്രാർത്ഥനയുടെ പ്രാരംഭത്തിൽ ദൂതരുടെ സ്തുതി ചൊല്ലുന്നതും ഇതേ അർത്ഥത്തിൽ തന്നെയാകുന്നു. സൂത്താറായാവുമ്പോഴേക്കും സന്ധ്യ കഴിഞ്ഞ് ഇരുൾ വിരിഞ്ഞ് തുടങ്ങുകയായി. വിശുദ്ധ ത്രോണോസിൽ ഒന്നിനു പകരം രണ്ടു തിരികൾ കത്തിക്കുന്നതു ഏറെ പ്രകാശത്തിന്റെ പ്രായോഗികതയും പ്രസക്തിയും ഭൗതികമായും ആത്മീയമായും സൂചിപ്പിച്ചുകൊണ്ടത്രെ. ഈ പശ്ചാത്തലത്തിൽ പ്രകാശധാരികളായ ദൂതരോടൊപ്പം നാം ദൈവത്തെ സ്തുതിക്കുന്നു. തിരുജനനപ്പെരുന്നാളിൽ തീജ്വാലയുടെ ശുശ്രൂഷയുടെയും ദൂതരുടെ സ്തുതിയുടേയും ചേർച്ചയും പൊരുളും തിരിച്ചറിയാൻ നമുക്ക് കഴിയും. കർത്താവിന്റെ തിരുജനനത്തെ തുടർന്ന് രാത്രിയിലാണ് ഇടയർക്ക് ദൂതപ്രത്യക്ഷതയും സദ്വാർത്താസന്ദേശവും ലഭിക്കുന്നത്. ഈ പശ്ചാത്തലത്തിൽ തീ ജ്വലിപ്പിച്ചുകൊണ്ട് വെളിച്ചമായി പിറന്ന രക്ഷിതാവിന്റെ വരവിൽ ദൂതരോടു ചേർന്ന് സഭ ദൈവത്തെ സ്തുതിക്കുന്നു. മരണസമയത്തും മരണാനന്തരവും ദൈവദൂതർ വിശ്വാസികൾക്ക് കൂട്ടായും കാവലായും ഉണ്ടാവും. ഇത് ഊന്നിപ്പറഞ്ഞും ഉറപ്പായി അറിഞ്ഞും വിശ്വാസികൾ ദൂതരുടെ സ്തുതി ചൊല്ലുന്നു. ഇങ്ങനെ, സഭയുടെ ആരാധനയിൽ ദൂതസ്തുതിക്ക് ആഴമായ അർത്ഥവും പ്രസക്തിയുമുണ്ട് എന്ന് സ്പഷ്ടമാവുന്നു. മുമ്പിൽ തിരിതെളിയുന്നു; ഉള്ളിൽ അറിവിന്റെയും അനുഭവത്തിന്റെയും വെളിച്ചമുദിക്കുന്നു. ദൈവസാന്നിധ്യവും സംസർഗ്ഗവും ദൂതസാന്നിദ്ധ്യവും സംസർഗ്ഗവും ഇഴചേർന്ന് വിശ്വാസം വിശാലമാവുന്നു.

### 4. ദൈവദൂതരും ശിഷ്യരും ചേർന്നു ചൊല്ലിയ സ്തുതി

i) യേശുവിന്റെ കബറടക്കത്തിൽ അവന്റെ രഹസ്യശിഷ്യരായ അരിമത്യയിലെ യൗസേപ്പും നിക്കോദിമോസും ഗലീലായിൽ നിന്ന് അവനെ പിൻഗമിച്ച സ്ത്രീകളും യേശു സ്നേഹിച്ച ശിഷ്യനായ യോഹന്നാനും സന്നിഹിതരായിരുന്നു. അരിമത്യയിലെ യൗസേഫ് യേശുവിന്റെ കബറടക്കം നടത്താൻ മുന്നിട്ടു വന്നു. നിക്കോദിമോസ് കൂടെ നിന്നു. അരിമത്യയിലെ യോസഫ് നാടുവാഴിയായ പീലാത്തോസിനോട് അനുവാദം ചോദിച്ച് നിക്കോദിമോസിനോടൊപ്പം ക്രൂശിൽ നിന്നിറക്കിയ ശരീരം ഏറ്റുവാങ്ങി. കബറടക്കത്തിന് യഹൂദാചാരപ്രകാരമുള്ള ഒരുക്കങ്ങൾ പൂർത്തിയാക്കി. ഗോഗുൽത്തായ്ക്ക് സമീപത്ത് തന്നെ അരിമത്യയിലെ യൗസേപ്പ് പാറയിൽ വെട്ടിയുണ്ടാക്കിയിരുന്നതും ആരെയും വച്ചിട്ടില്ലാത്തതുമായ ഒരു പുതിയ കല്ലറയിൽ യേശുവിന്റെ ശരീരം വച്ചു (മത്തായി 27:57-61; മാർക്കോസ് 15:42; ലൂക്കോസ് 23:50-56; യോഹന്നാൻ 19:38-42). വിശുദ്ധവാരം അറിയിപ്പിന്റെ ശനിയാഴ്ച സന്ധ്യാനമസ്ക്കാരം സെദ്റാ പ്രാർത്ഥനയിൽ വിവരിക്കുന്നപ്രകാരം, ആ സമയം യേശുവിന്റെ സംസ്ക്കാരത്തെ ആദരിപ്പാൻ സ്വർഗ്ഗത്തിൽ നിന്ന് ദൈവദൂതർ ഇറങ്ങി വന്നു. “ദൈവമേ, നീ പരിശുദ്ധനാകുന്നു, ബലവാനേ നീ പരിശുദ്ധനാകുന്നു, മരണമില്ലാത്തവനേ, നീ പരിശുദ്ധനാകുന്നു” എന്നു ചൊല്ലി അവിടെയുണ്ടായിരുന്നവരെ ജയത്തിന്റെ സ്തുതി പഠിപ്പിച്ചു. അവരെല്ലാവരും പ്രതിവാക്യമായി, “ഞങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ടവനേ ഞങ്ങളോടു കരുണ ചെയ്യണമേ” എന്നു ഏറ്റുപാടി.

ii) ഈ സ്തുതിവചനം സുവിശേഷങ്ങളിലോ പുതിയനിയമത്തിലോ കാണുന്നില്ല. സഭയുടെ ആരാധനാ പാരമ്പര്യത്തിൽ നിന്നും വരുന്ന ആഴമായ അർത്ഥമുള്ള സ്തുതിയാണിത്. മൂന്നു പ്രാവശ്യം ‘പരിശുദ്ധൻ’ എന്നു വരുന്നതിനാൽ ഈ സ്തുതിയും ത്രിശുദ്ധ സ്തുതി (Trisagion) അത്രെ. കൗമ നമസ്ക്കാരത്തിൽ യശ. 6:3-ലെ ത്രിശുദ്ധ സ്തുതിക്കു ശേഷം ഈ ത്രിശുദ്ധ സ്തുതിയും ചൊല്ലുന്നു. വിശുദ്ധ കുർബാനയിൽ ആദ്യ ഭാഗത്ത് പുതിയനിയമ വായനകൾക്കു മുമ്പായി ഈ സ്തുതി ചൊല്ലുന്നുണ്ട്. മരണ സമയത്ത് നടത്തേണ്ട പ്രാർത്ഥനകളിലും സംസ്ക്കാര ശുശ്രൂഷയുടെ ഒടുവിലും ദൂതരുടെ സ്തുതിയും, “ഞങ്ങളുടെ കർത്താവായ യേശു മശിഹാ...” എന്നു തുടങ്ങുന്ന പ്രാർത്ഥനയും കഴിഞ്ഞ് “ദൈവമേ നീ പരിശുദ്ധനാകുന്നു...” എന്ന് തുടങ്ങുന്ന സ്തുതിയും ചൊല്ലുന്നു. കർത്താവിന്റെ കബറടക്കം ആദരിച്ച് ദൈവദൂതർ

ഇറങ്ങി സ്തുതിയർപ്പിച്ചപ്രകാരം വിശ്വാസിയുടെ മരണസമയത്തും സംസ്ക്കാര സമയത്തും ദൈവദൂതരുടെ സവിശേഷ സാന്നിദ്ധ്യം ഉണ്ടെന്ന് സഭ ഉറപ്പിച്ചു പ്രഖ്യാപിക്കുന്നു.

iii) ഈ സ്തുതിയിൽ "മരണമില്ലാത്തവനേ, നീ പരിശുദ്ധനാകുന്നു" എന്ന പാദം ചൊല്ലുമ്പോൾ മൂന്നു കാര്യങ്ങൾ എപ്പോഴും സൂചിപ്പിക്കപ്പെടുന്നു.

a) അനാദികാലം മുതൽ പിതാവിനോടൊപ്പം ഉള്ളവനായ മരണമില്ലാത്ത ദൈവമാണ് പുത്രൻ.

b) ക്രൂശീകരിക്കപ്പെട്ട് മരിച്ച് കബറടക്കപ്പെട്ടവനായ ക്രിസ്തു മരിച്ചവരിൽ ആദ്യഫലമായി മൂന്നാം ദിവസം മരണത്തെ ജയിച്ച് ഉയിർത്തെഴുന്നേറ്റു.

c) ക്രിസ്തു മരിച്ചവരുടെ ഇടയിൽ നിന്ന് ഉയിർത്തെഴുന്നേറ്റപ്രകാരം തന്റെ രണ്ടാമത്തെ വരവിൽ ക്രിസ്തുവിൽ എല്ലാവരും ഉയിർത്തെഴുന്നേൽക്കും.

അമർത്യനായ ക്രിസ്തു മർത്യനായി വന്നത് മർത്യനെ അമർത്യതയിലേക്ക് ഉയർത്താനാകുന്നു. കൗമ നമസ്ക്കാരത്തിൽ കുമ്പിട്ട് സാഷ്ടാംഗം പ്രണമിച്ച് വാക്യ പ്രതിവാക്യമായി ഈ സ്തുതി ചൊല്ലി വിശ്വാസികൾ ദൈവമുമ്പാകെ സ്വയം സമർപ്പിക്കുന്നു.

### 5. നാലു ജീവികളുടെ ത്രിശുദ്ധ സ്തുതി

i) സഭയുടെ ആരാധനയിൽ മുഖ്യമായി ഉപയോഗിക്കുന്ന നാലു ദൈവദൂത സ്തുതികളാണ് ഈ പഠനത്തിലെ പ്രധാന പ്രതിപാദ്യം. അതോടൊപ്പം വെളി. 4:8-ൽ കാണുന്ന നാലു ജീവികളുടെ ത്രിശുദ്ധ സ്തുതി കൂടി ഹ്രസ്വമായി പരിശോധിക്കുന്നത് നന്നായിരിക്കും. യഹസ്ക്കിയേൽ പ്രവചനത്തിൽ കാണുന്ന നാലു ജീവികൾ കെരൂബുകൾ തന്നെ എന്ന് പ്രവാചകൻ തിരിച്ചറിയുന്നു (10:20). എന്നാൽ വെളിപാടു പുസ്തകത്തിൽ കാണുന്ന നാലു ജീവികൾ ദൂതവൃന്ദങ്ങളിൽപെടുന്നവയാണെന്ന് സൂചനയില്ല. അവയുടെ രൂപസാദൃശ്യം വിവരിക്കുമ്പോൾ ചില വ്യത്യാസങ്ങൾ ഉണ്ടെങ്കിലും അവ കെരൂബുകൾ തന്നെ എന്ന് കരുതാം. നാലു ജീവികളുടേതായി വെളിപാടു പുസ്തകത്തിൽ നൽകിയിരിക്കുന്ന സ്തുതിവചനം ഇവിടെ ഉദ്ധരിക്കുന്നു. ഇരിക്കുന്നവനും ഇരുന്നവനും, വരുന്നവനുമായി സർവ്വശക്തിയുള്ള കർത്താവായ ദൈവം പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ. മൂന്നു പ്രാവശ്യം 'പരിശുദ്ധൻ' എന്ന് ഉപയോഗിക്കുന്നതുകൊണ്ട് ഈ സ്തുതിവചനത്തേയും ത്രിശുദ്ധസ്തുതി (Trisagion) എന്നു വിളിക്കാം. യശയ്യാ പ്രവചനത്തിൽ (6:1-3) എന്ന പോലെ ഇവിടേയും സ്വർഗ്ഗത്തിൽ സിംഹാസനാരൂഢനായിരിക്കുന്ന ദൈവത്തിനർപ്പിക്കുന്ന സ്തുതിയാണിതും. എന്നാൽ, ഇരിക്കുന്നവനും, ഇരുന്നവനും, വരുന്നവനുമായ സർവ്വശക്തിയുള്ള കർത്താവ് എന്ന പ്രയോഗം മനുഷ്യാവതാര ശേഷം സ്വർഗ്ഗാരോഹണം ചെയ്ത് പിതാവിന്റെ വലതുഭാഗത്ത് ഇരിക്കുന്നവനും അനാദിയായി പിതാവിനൊപ്പം ഇരുന്നവനും (ഉണ്ടായിരുന്നവനും) രണ്ടാമതു വരുന്നവനുമായ (വരാനിരിക്കുന്നവനുമായ) പുത്രൻതമ്പുരാനെ ഉദ്ദേശിച്ചത്രെ. പുതിയനിയമ സഭയുടെ ഈ വിശ്വാസപ്രഖ്യാപനം (വെളി. 1:4, 8) ഭാഗങ്ങളിൽ കാണുന്നുണ്ടെങ്കിലും ആരാധനയിൽ സ്തുതിവചനമായി ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നു എന്നതാണ് വെളി. 4:8-ലെ ത്രിശുദ്ധ സ്തുതിയുടെ പ്രാധാന്യം. കാലഗണന പൂർണ്ണമായും പ്രസക്തമാവില്ലെങ്കിലും ഭൂത വർത്തമാന ഭാവികാലങ്ങളെ പുത്രൻ തമ്പുരാന്റെ ആളത്വത്തിലും രക്ഷാകര വ്യാപാരത്തിലും നിബന്ധിക്കുന്ന വചനമാണിത്. വിശ്വാസം ആരാധനയായും ആരാധന വിശ്വാസമായും വരുന്ന സ്തുതിവചനം. വിശ്വാസം തലച്ചോറിന്റെ ബൗദ്ധികമായ ഒറ്റതിരിഞ്ഞ ഒരു കസർത്തല്ല. ആരാധനയിലൂടെ അലിഞ്ഞിറങ്ങി അറിവും അനുഭവവുമായി സാംശീകരിക്കപ്പെടുന്ന സ്വാഭാവിക പരിണാമമാണ് ഇവിടെ സംഭവിക്കുക. പൗരസ്ത്യ ക്രിസ്തീയതയുടെ മൗലിക ഭാവമായും നാം ഇതിനെ തിരിച്ചറിയുന്നു.

ii) നമ്മുടെ കർത്താവിന്റെ യറുശലേമിലേക്കുള്ള പ്രവേശന സന്ദർഭം, "കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ" എന്ന് പ്രകീർത്തിച്ച് സ്വീകരിക്കുന്നു (മത്തായി 21:9; മർക്കോസ് 11:9; ലൂക്കോസ് 19:38; യോഹ. 12:13). ഇവിടെ വർത്തമാനകാലത്തിലാണ് വരുന്നവൻഎന്ന പ്രയോഗം; ആ സന്ദർഭം അങ്ങനെയാണു താനും. എന്നാൽ കാലം പിന്നിടുമ്പോൾ വന്നവനും (ഭൂതകാലം) വരുന്നവനുമായവൻ (ഭാവികാലം) എന്നു സഭ കാണുകയായി. കൗമ നമസ്ക്കാരത്തിൽ ഇങ്ങനെ ഉപയോഗിക്കുന്നുണ്ടല്ലോ. "ദൈവമായ കർത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുന്നവനുമായവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ സ്തുതി." വിശ്വാസപ്രമാണത്തിൽ രണ്ടാം ഖണ്ഡികയിൽ "സർവ്വലോകങ്ങൾക്കും മുമ്പേ പിതാവിൽ നിന്ന് ജനിച്ചവൻ" എന്ന് ഭൂതകാലത്തെ കുറിച്ചും (കാലങ്ങൾക്കു മുമ്പേയുള്ള കാലം എന്നു പറയുന്നതാവും ശരി) "പിതാവിന്റെ വലതുഭാഗത്ത് ഇരുന്നവൻ" (തുടർന്നും ഇരിക്കുന്നവൻ) എന്ന് വർത്തമാനകാലത്തെകുറിച്ചും വലിയ തേജസ്സോടെ (മഹത്വത്തോടെ) ഇനിയും വരുവാനിരിക്കുന്നവനും എന്ന് ഭാവികാലത്തെക്കുറിച്ചും യേശുതമ്പുരാനെക്കുറിച്ചു പറഞ്ഞിരിക്കുന്നു. ഈ വിശ്വാസപ്രഖ്യാപനത്തിന്റെ വികാസ പരിണാമത്തിൽ വെളി. 1:4, 8; 4:8 ഈ വേദഭാഗങ്ങൾ, പ്രത്യേകിച്ചും 4:8-ൽ രേഖപ്പെടുത്തിയിരിക്കുന്ന ത്രിശുദ്ധ സ്തുതി സുപ്രധാനമായി വരുന്നു എന്ന് വീണ്ടും എടുത്തു പറയട്ടെ.

iii) സെറാഫുകളുടെ സ്തുതി ദൈവത്തിന് സ്തുതിയർപ്പിച്ചുകൊണ്ടുള്ള ത്രിശുദ്ധ കീർത്തനമാണ്. ഇതിന് രൂപഭേദങ്ങൾ വരുത്തിയ ത്രിശുദ്ധ കീർത്തനങ്ങൾ ധൂപകലശം വാഴ്ത്തുമ്പോഴും വിശുദ്ധ തിരുശരീര രക്തങ്ങൾ ഉയർത്തുമ്പോഴും ചൊല്ലുന്നു എന്ന് സെറാഫുകളുടെ സ്തുതിയെപ്പറ്റി വിശകലനം ചെയ്തപ്പോൾ നാം കാണുകയുണ്ടായി. എന്നാൽ കാതലായ ഒരു വ്യത്യാസം കാണുന്നത് "ദൈവമേ നീ പരിശുദ്ധനാകുന്നു..." എന്നു തുടങ്ങുന്ന ത്രിശുദ്ധ സ്തുതിയിലാണ്. ആദ്യത്തെ മൂന്നു പാദങ്ങൾ ത്രിയേക ദൈവത്തിനർപ്പിക്കുന്ന സ്തുതിയായിക്കാണാം. എന്നാൽ നാലാം പാദം ക്രൂശിതനായ പുത്രൻ തമ്പുരാനെ ദൈവമേ എന്നു സംബോധന ചെയ്യുമ്പോൾ ഈ ത്രിശുദ്ധ സ്തുതി യേശുക്രിസ്തുവിനർപ്പിക്കുന്ന സ്തുതിയായും അർത്ഥനയായും രൂപാന്തരപ്പെടുന്നു.

iv) യഥാർത്ഥത്തിൽ മുകളിൽ പറഞ്ഞിരിക്കുന്നപ്രകാരമുള്ള ദൈവശാസ്ത്രപരവും ക്രിസ്തുശാസ്ത്രപരവുമായ സമീപനങ്ങൾ പരസ്പര വിരുദ്ധങ്ങളായല്ല, പൂരകങ്ങളായിത്തന്നെ സുറിയാനിയിൽ പിതാക്കന്മാർ നിലനിർത്തിയിരിക്കുന്നു എന്നു നാം തിരിച്ചറിയണം. ഈ സമീപനത്തിന് പുതിയനിയമത്തിൽ അടിസ്ഥാനമായി കാണുന്നത് വെളി. 1:4-8; 4:8 ഭാഗങ്ങളാണ്. വിശേഷിച്ചും വെളി. 4:8-ൽ കാണുന്ന നാലു ജീവികളുടെ ത്രിശുദ്ധ സ്തുതി സിംഹാസനാരൂഢൻ പിതാവാം ദൈവം തന്നെ. എന്നാൽ അതേസമയം തന്നെ സിംഹാസനത്തിന്റെയും നാലു ജീവികളുടേയും നടുവിലും മൂപ്പന്മാരുടെ (കാശീശേമാരുടെ) മധ്യത്തിലും നിൽക്കുന്ന അറുക്കപ്പെട്ട കുഞ്ഞാടിനുള്ള സ്തുതിയായും ഇതിനെ കാണേണ്ടിയിരിക്കുന്നു. എന്തെന്നാൽ, ഇരിക്കുന്നവനും ഇരുന്നവനും വരുന്നവനുമായ സർവ്വശക്തിയുള്ള കർത്താവായ ദൈവം എന്ന പ്രസ്താവം സവിശേഷമായി പുത്രൻ തമ്പുരാനെ മുൻകണ്ടുകൊണ്ടുള്ള സ്തുതിയാകുന്നു. ദൈവശാസ്ത്രവും ക്രിസ്തുശാസ്ത്രവും സമഗ്രതയിൽ ഇണക്കി നിർത്താൻ സുറിയാനി ആരാധനാ പാരമ്പര്യം ശക്തമാണെന്നതിൽ സംശയമില്ല. ഇതിനടിസ്ഥാനമാവട്ടെ പുതിയനിയമത്തിൽതന്നെയുണ്ടു താനും. "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനെ'' എന്ന് ത്രിത്വത്തിൽ രണ്ടാമനായ പുത്രനെ സംബോധന ചെയ്തുകൊണ്ട് പ്രാർത്ഥിക്കുമ്പോൾ മനുഷ്യാവതാര നിയമപ്രകാരമാണ് (Oikonomia principle) ഈ പീഢാനുഭവവും മരണവും എന്ന് പിതാക്കന്മാർ പഠിപ്പിക്കുന്നു. ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ, പ്രത്യേകിച്ചും പാശ്ചാത്യ സുറിയാനി ആരാധനാപാരമ്പര്യം ഇതു നന്നായി പ്രകാശിപ്പിക്കുന്നു.

### ഉപസംഹാരം

ദൈവദൂത സ്തുതികളെ സംബന്ധിച്ച ഈ പഠനത്തിലൂടെ ഉരുത്തിരിഞ്ഞു വരുന്ന കാര്യങ്ങൾ ഇവിടെ സംക്ഷിപ്തമായി കുറിക്കുന്നു. ദൈവദൂതസ്തുതികൾ നമ്മുടെ സഭയുടെ ആരാധനയിൽ ധാരാളമായി ഉപയോഗിക്കുന്നു. ഒന്നൊഴികെ എല്ലാ സ്തുതികളും വേദപുസ്തകത്തിൽ നിന്നും എടുത്തിട്ടുള്ളവയാണ്. സുറിയാനി ആരാധന മറ്റേതു ആരാധന പാരമ്പര്യത്തേക്കാളുമധികം ദൈവവചനം കൊണ്ട് നിറഞ്ഞിരിക്കുന്നു എന്ന് ഒരിക്കൽകൂടി ഉറപ്പായി വെളിവായി വരുന്നു. ദൈവദൂതരും ദൈവമക്കളും ചേർന്നു നിന്നുകൊണ്ട് ദൈവത്തെ ആരാധിക്കുന്നു. സ്വർഗ്ഗവും ഭൂമിയും സ്വർല്ലോകരും ഭൂലോകരും ചേർന്നൊന്നായി വരുന്ന ഒരു അഖണ്ഡ ലോക സങ്കൽപ്പവും ജീവിത വീക്ഷണവും ഇതിനെല്ലാം ആധാരമായി വരുന്നു എന്നും നാം തിരിച്ചറിയുന്നു. ക്രിസ്തുവിലൂടെ നാം പ്രാപിക്കുന്ന വീണ്ടെടുപ്പും സ്വാതന്ത്ര്യവും ഏറെ ബൃഹത്തും ധനാത്മകവുമായ മാനം കൈവരിക്കുകയുമായി. ഇത് പൗരസ്ത്യ ക്രിസ്തീയ വേദശാസ്ത്രത്തിന് നമ്മുടെ സഭയുടെ ആരാധനാപാരമ്പര്യം നൽകുന്ന മഹത്തായ സംഭാവനയുമാകുന്നു എന്നും നാം അറിയുന്നു.



# അർത്ഥവും അർത്ഥവും തേടി

## ഫാ. ഡോ. കെ. എം. ജോർജ്

ദാർശനികനായ പ്ലേറ്റോ പറഞ്ഞു, "അർത്ഥം തേടുന്ന ജീവിയാണ് മനുഷ്യൻ." നമ്മുടെ ഇതുവരെയുള്ള അറിവിൽ സകല ജീവജാലങ്ങളിൽ വച്ച് മനുഷ്യൻ മാത്രമാണ് അവന്റെ ജീവിതത്തിന്റെ അർത്ഥമെന്താണെന്നു ചോദിക്കുന്നത്. മറ്റ് മൃഗങ്ങൾക്ക് അവയുടെ ശരീരത്തിന്റെ സഹജമായ ആവശ്യങ്ങൾ നിറവേറ്റിയാൽ പൂർണ്ണ സംതൃപ്തിയായി. മനുഷ്യന് അതെല്ലാം പതിനായിരം തവണ നിറവേറ്റിയാലും വീണ്ടും ഈ ചോദ്യം ഉയരുന്നു: "എന്താണ് എന്റെ ജീവിതത്തിന്റെ അർത്ഥം." നിർഭാഗ്യവശാൽ വളരെയേറെ ആളുകൾ ആ ചോദ്യത്തെ നേരിടുന്നില്ല. ഉണ്ണാനും ഉടുക്കാനും കിടക്കാനും എല്ലാ സൗകര്യവും തേടിത്തേടി ഈ ചോദ്യം അവർക്കു അവഗണിക്കാനാവും.

ആദ്ധ്യാത്മികതലത്തിൽ ഈ ചോദ്യമാണ് മനുഷ്യന്റെ അന്തിമമായ ചോദ്യമായി കരുതപ്പെടുന്നത്. ഉപനിഷത്തിലെ ആചാര്യനായ യാജ്ഞവൽക്യൻ വാനപ്രസ്ഥത്തിലേക്കു പ്രവേശിക്കുന്നതിന് മുമ്പ് തന്റെ ഭൗതിക സമ്പത്തുകൾ രണ്ടു ഭാര്യമാർക്കുമായി വീതിച്ചുകൊടുത്തു. ഒരാൾക്ക് കാത്യായനിക്ക്, പെരുത്ത സന്തോഷമായി. ഒത്തിരിയേറെ വസ്തുവകകൾ കിട്ടിയല്ലോ. മറ്റേ ഭാര്യ, മൈത്രേയി, ഭർത്താവിനോടു ചോദിച്ചു, "ഈ സമ്പത്തുകൊണ്ട് എനിക്ക് അമർത്യത കിട്ടുമോ?" "ഇല്ല" എന്നു ആചാര്യനായ ഭർത്താവ് പറഞ്ഞു. മൈത്രേയി ചോദിച്ചു, "അപ്പോൾ പിന്നെ ഈ സമ്പത്തെല്ലാം എനിക്ക് എന്തിനാണ്?" നൊബേൽ സമ്മാനം കിട്ടിയ സാമ്പത്തിക ശാസ്ത്രജ്ഞൻ അമർത്യാ സെൻ പറഞ്ഞു, മൈത്രേയിയുടെ ഈ ചോദ്യം തന്റെ സാമ്പത്തികശാസ്ത്ര പഠനത്തെ വളരെയേറെ സ്വാധീനിച്ചിട്ടുണ്ടെന്ന്. ഈ അന്തിമ ചോദ്യം നമ്മുടെ വ്യക്തികൾ മാത്രമല്ല, മതങ്ങളും സാമ്പത്തിക-രാഷ്ട്രീയ സംവിധാനങ്ങളും ചോദിച്ചാൽ നമ്മുടെ വളരെയേറെ പ്രശ്നങ്ങൾ പരിഹരിക്കാം. എന്താണ് ഇതിന്റെയൊക്കെ അന്തിമമായ അർത്ഥം എന്നാണ് ചോദ്യം. യേശു എപ്പോഴും സമ്പത്തിനെ വിശേഷിപ്പിച്ചത് അനീതിയുള്ളത് (unjust) എന്നാണ്. "അനീതിയുള്ള മാമോൻ." എന്തുകൊണ്ടാണ് കർത്താവ് അത് പറഞ്ഞത് എന്ന് നാം ചിന്തിക്കണം. സമ്പത്തിനെയും സമ്പന്നന്മാരെയും പൂർണ്ണമായി അപലപിക്കുവാനല്ല അത്. നമ്മുടെ എല്ലാ സമ്പത്തിന്റെയും അടിയിൽ എവിടെയോ അനീതിയുടെ ഒരു ഘടകമുണ്ട് എന്ന് കർത്താവ് വെളിപ്പെടുത്തുകയാണ്. ഞാൻ നേരിട്ട് നേടിയതൊക്കെ നീതിപൂർവ്വമാണെങ്കിലും എന്റെ പ്രപിതാക്കന്മാരിൽ ആരെങ്കിലും അന്യായമായ സമ്പത്ത് ഉണ്ടാക്കിക്കാണും. ലോക സാമ്പത്തികക്രമത്തിൽ ഈ അനീതി വളരെ പ്രകടമാണ്. സമ്പത്ത് എവിടെയുണ്ടോ അതിനടിയിൽ അനീതിയുണ്ട്. അതുകൊണ്ട് അർത്ഥത്തെക്കുറിച്ചുള്ള ചോദ്യം എന്നും പ്രസക്തമാണ്.

വൈദിക ശുശ്രൂഷയിൽ പ്രവേശിക്കുന്ന പല ആളുകളും തുടക്കത്തിൽ ജീവിതത്തിന്റെ അർത്ഥം തേടി വരുന്നവരാണെന്ന് പൊതുവെ പറയാം. എന്നാൽ വൈദിക സെമിനാരികളിലെ അനുഭവത്തിന്റെ വെളിച്ചത്തിൽ വളരെ ചുരുക്കം പേരേ അങ്ങനെ വരുന്നുള്ളു എന്നാണ് എന്റെ ബോധ്യം. വാസ്തവത്തിൽ ബഹുഭൂരിപക്ഷവും വരുന്നത് അർത്ഥത്തെക്കുറിച്ചുള്ള ചോദ്യം ചോദിക്കാതെയും അറിയാതെ അത് മനസ്സിലെങ്ങാനും വന്നെങ്കിൽ, അതിനെ ഒരു വശത്തേക്ക് ഒതുക്കിവെച്ചുകൊണ്ടുമാണ്. കാരണം, വളരെ വ്യക്തമായ ജീവിത ലക്ഷ്യം ഉള്ളവരായിരിക്കും അവർ. ഒരു പട്ടക്കാരനാവുക, സഭാശുശ്രൂഷ നിർവഹിക്കുക, ഒത്തെങ്കിൽ മേൽപട്ടക്കാരനാവുക, വലിയ വലിയ ഇടവകകളിൽ സേവനമനുഷ്ഠിക്കുക തുടങ്ങിയ അതീവ വ്യക്തതയുള്ള ലക്ഷ്യങ്ങൾ വരുമ്പോൾ അർത്ഥത്തെക്കുറിച്ചുള്ള ചോദ്യം ക്രമേണ മങ്ങിപ്പോവും. ജീവിതലക്ഷ്യത്തെക്കുറിച്ച് വ്യക്തമായ ധാരണ ഉള്ളത് വളരെ നല്ലതാണ്. എന്നാൽ ആ വ്യക്തതയ്ക്കു ചുറ്റും ഒരു ചെറിയ വട്ടം വരച്ച് അടച്ചുകളയാതെ, 'തന്റെ സ്തുതികളാൽ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന' ദൈവംതമ്പുരാന്റെ മഹാലക്ഷ്യങ്ങൾ കാണാൻതക്കവിധമുള്ള തുറവിയും വിനയവും കൂടിയുണ്ടെങ്കിൽ ഏറ്റവും നന്നായിരിക്കും. 'എന്തുകൊണ്ടാണ് ജനങ്ങൾ വൈദികരെ വെറുക്കുന്നത്' എന്ന ചോദ്യം ഉന്നയിച്ച് മാർത്തോമ്മാ സഭയിലെ ഒരു വൈദികൻ എഴുതിയ ഒരു ലേഖനം ഒരാൾ അയച്ചുതരികയുണ്ടായി. വളരെ നന്നായി വിശകലനം ചെയ്ത് എഴുതിയ ആ ലേഖനത്തിൽ അച്ചൻ പറയുന്നു, ഭൗതികമായ എന്തെങ്കിലും ലക്ഷ്യം കണ്ടുകൊണ്ടോ അല്ല അദ്ദേഹം സെമിനാരിയിൽ ചേർന്നതെന്ന്. തീർച്ചയായും അദ്ദേഹം അർത്ഥാമ്പേഷി ആയിരിക്കും. എന്നാൽ പലരും അങ്ങിനെയല്ല. പൂർണ്ണ മനസ്സോടും പൂർണ്ണ ആത്മാവോടും കൂടി ജീവിതത്തിന്റെ അർത്ഥം അന്വേഷിക്കുന്ന ആളുകൾക്ക് ലോകത്തിൽ വലിയ സ്വീകരണമൊന്നും കിട്ടാനിടയില്ല. ഒരുപക്ഷേ ചുരുക്കം ചില അന്വേഷകർ അവരോടൊപ്പം കണ്ടെന്നു വരാം. യേശുക്രിസ്തു അന്വേഷിച്ച ജീവിതത്തിന്റെ അർത്ഥം ശിഷ്യന്മാർക്ക് മിക്കവർക്കും ആദ്യം മനസ്സിലായില്ല. അതുകൊണ്ടാണ് കുറേപ്പേർ വഴിക്കുവെച്ച് യേശുവിനെ വിട്ടുപോകുന്നത്. അപ്പോൾ കർത്താവ് ബാക്കിയുള്ളവരോട് ചോദിച്ചു, "നിങ്ങൾക്കും അക്കൂടെ പൊയ്ക്കൂടെ; വിട്ടുപോകാൻ താൽപര്യമില്ലേ?" എന്ന്. അപ്പോൾ മറ്റുള്ളവരെക്കൂടി പ്രതിനിധീകരിച്ചാവണം പത്രോസ് പറഞ്ഞു, "നിത്യജീവന്റെ ഉറവ ഞങ്ങൾക്കു എവിടെ കിട്ടും?" ഉപനിഷത്തിൽ മൈത്രേയി പറഞ്ഞ അമർത്യതയും, ഇവിടെ പത്രോസ് ശ്ലീഹാ പറയുന്ന നിത്യജീവനും വാസ്തവത്തിൽ വളരെ സാമ്യമുള്ളതാണ്. അർത്ഥത്തിന്റെ സാക്ഷാത്കാരമാണ് അത്.




നിർഭാഗ്യവശാൽ, നമ്മുടെയൊക്കെ ജീവിതത്തിൽ ഈ അർത്ഥാമ്പേഷണം വഴിക്കു വെച്ച് നഷ്ടപ്പെട്ടു പോകുന്നു. കുട്ടികളായിരിക്കുമ്പോൾ നാം ചോദിക്കുന്ന ആത്യന്തികമായ ചോദ്യങ്ങൾക്കൊന്നും ആരും ഉത്തരം തരാത്തതുകൊണ്ട് കുട്ടികൾ പിന്നീട് എങ്ങനെ ഏറ്റവും സുഖകരമായി വയർ നിറയ്ക്കാം, എങ്ങനെ ആകർഷണീയമായി വസ്ത്രങ്ങൾ ധരിക്കാം, എങ്ങനെ മറ്റുള്ളവരെ അസൂയപ്പെടുത്തുന്ന വേഗത്തിൽ തിളങ്ങുന്ന വാഹനങ്ങളിൽ സഞ്ചരിക്കാം, എങ്ങനെ താരമൂല്യമുള്ള ഇണയെ കണ്ടെത്താം തുടങ്ങിയ ചോദ്യങ്ങൾ കൊണ്ട് ആദിമമായ ചോദ്യത്തെ മുക്കിക്കളയുന്നു. നമ്മുടെ ഭാഷയിൽ അർത്ഥം എന്ന വാക്കിന് ദ്വയാർത്ഥം ഉണ്ട്. ഒരർത്ഥം ദ്രവ്യം, സമ്പത്ത് എന്നൊക്കെയാണ്. മറ്റത് അർത്ഥം (meaning) എന്നു തന്നെ. ഒരു കൂട്ടം ആളുകൾ അർത്ഥമാണ് അർത്ഥം എന്ന് ചിന്തിക്കുകയും ജീവിതത്തിന്റെ ലക്ഷ്യമായി തിരഞ്ഞെടുക്കുകയും ചെയ്യും. മറ്റവർ അർത്ഥത്തിന് അർത്ഥമില്ല എന്ന് ബോധ്യപ്പെട്ട് അർത്ഥാമ്പേഷികളായി മാറുന്നു.

ഇന്ത്യയിൽ അർത്ഥാമ്പേഷികൾ സാധകന്മാർ ആണ്. അവർ അലഞ്ഞുതിരിയാറുണ്ട്. നിരന്തരം യാത്രികരാണ് അവർ. അവർ വഴിതെറ്റി അലയാറുമുണ്ട്. ഇന്ത്യയിൽ അന്വേഷകർ സംന്യാസിമാർ അല്ലെങ്കിൽ 'എല്ലാം ഇട്ടെറിഞ്ഞു കളയുന്നവരു'മാണ്. ജൈന ദിഗംബരന്മാരെപ്പോലെ ഉടയാടകൾ ഊരിയെറിഞ്ഞ് നഗ്നരാകുന്നവരുമാണ് ചിലർ.

ക്രിസ്തീയ സഭയിൽ നമുക്ക് അർത്ഥാമ്പേഷണം വളരെ കുറവാണ്.

നേർച്ചപെട്ടികളിൽ വീഴുന്ന അർത്ഥത്തെക്കുറിച്ചല്ല ഈ പറയുന്നത്. അതിന് ധാരാളം അന്വേഷകരുണ്ട് എന്ന് നമുക്ക് അറിയാം. ജീവിതത്തിന്റെ അർത്ഥം തേടുന്നവരെക്കുറിച്ചാണ് പറഞ്ഞത്. ഇവിടെ എല്ലാ അർത്ഥവും വളരെ വളരെ വ്യക്തമായി നിർവചിക്കപ്പെട്ടിരിക്കുന്നു. അത് നടപ്പിലാക്കുവാൻ പരിശീലിപ്പിക്കപ്പെട്ട വൈദിക വൃന്ദവുമുണ്ട്. അനുഷ്ഠാനങ്ങളും ആഘോഷങ്ങളും പൂർവ്വാധികം ഭംഗിയായി നടക്കുന്നുമുണ്ട്. അപ്പോൾ പിന്നെ എന്ത് അർത്ഥമാണ് അന്വേഷിക്കേണ്ടത് എന്ന ചോദ്യം ഉയരാം.

കൊറോണ ലോക്ഡൗൺ കാലത്ത് നമ്മുടെ ആരാധനാലയങ്ങൾക്കും രീതികൾക്കും നിയന്ത്രണം വന്നപ്പോൾ നമ്മുടെ പട്ടക്കാരും മേല്പട്ടക്കാരും എങ്ങിനെയാണ് സമയംപോക്കുന്നത് എന്നറിയാൻ വളരെ ജിജ്ഞാസയുള്ള ചില അത്മായക്കാരെ കണ്ടു. അപ്പോഴാണ് വാസ്തവത്തിൽ ചിന്തിച്ചത്, എന്താണ് ഞങ്ങൾ വൈദികർ ചെയ്തുകൊണ്ടിരിക്കുന്നത്. ഞങ്ങളുടെ വൈദിക ശുശ്രൂഷയെ അർത്ഥപൂർണ്ണമാക്കുവാൻ ഞങ്ങൾ ചെയ്തുകൊണ്ടിരുന്ന പ്രവർത്തികളിൽ 90 ശതമാനവും ഇപ്പോഴില്ല; ഭാഷണങ്ങളും ഘോഷണങ്ങളും പൊളിക്കലും കെട്ടലും വരവും പോക്കും ഒന്നുമില്ലാതായപ്പോൾ എന്തുപയോഗിച്ചാണ് ആ ശൂന്യതയെ നാം നിറയ്ക്കുന്നത്?

അതുകൊണ്ട് നമ്മുടെ ക്രിസ്തീയ ജീവിതത്തിൽ ഇപ്പോൾ ശൂന്യമാകുന്ന ഇടങ്ങളെ അർത്ഥപൂർണ്ണമായി നിറയ്ക്കാൻ, നമ്മെ ഭയപ്പെടുത്തുന്ന വൻ വിടവുകൾ അടയ്ക്കാൻ, നമുക്ക് എന്ത് ചെയ്യാനാവും എന്ന് കൂട്ടായി ചിന്തിക്കാനുള്ള അവസരമാണ് ഇത്. പഴയതിലേക്കു പോകാൻ നാം വെമ്പരുത്. പഴയത് ഇല്ലാതായി. നമുക്ക് യേശുവിനോട് തന്നെ ചോദിക്കാം, "എന്തിനാണ് പട്ടക്കാരനായി എന്നെ വിളിച്ചത്?" വിശന്നും ദാഹിച്ചും ഇടയനില്ലാത്ത ആടുകളെപ്പോലെ ചിതറപ്പെട്ട ഈ ജനങ്ങൾക്ക് എന്ത് അർത്ഥമാണ് ഞാൻ ഉപദേശിച്ചുകൊടുക്കേണ്ടത്? "സുവിശേഷപരമായ നടപടികളിലേക്ക് ഈ പൈതലിനെ നയിക്കേണമേ" എന്ന് നാം സ്നാനപ്പെടുത്തുന്ന ഓരോ കുഞ്ഞിനുവേണ്ടിയും ഉറക്കെ പ്രാർത്ഥിക്കുന്നുണ്ട്. നാമും അങ്ങനെ സ്നാനമേറ്റതാണ്. അതുകൊണ്ട് നമുക്കൊരു ചെറിയ പിടിവള്ളി ഉണ്ട്. അർത്ഥത്തിന്റെ നെറ്റ്വർക്കിലേക്കു കടക്കാൻ ഒരു കുഞ്ഞ് ലിങ്ക്. പക്ഷേ നാം വളരെ ഭയപ്പെടണം. ഇപ്പോഴത്തെ അവസ്ഥയിൽ എത്രയെത്ര നല്ല മനുഷ്യരുടെ, എത്രയെത്ര യുവജനങ്ങളുടെയും കുഞ്ഞുങ്ങളുടെയും അർത്ഥാന്വേഷണത്തെ നാം ചവിട്ടിമെതിച്ച് കുറുക്കന്മാരെപ്പോലെ ഓരിയിടാനും വേട്ടപ്പട്ടികളെപ്പോലെ കടിച്ചുകീറാനും സോഷ്യൽ മീഡിയയിലൂടെ അസഭ്യവർഷം നടത്താനും നാം അവരെ ഉത്സാഹിപ്പിക്കുകയാണ്. അർത്ഥം തേടി ഗതിയില്ലാതെ അലയുന്ന ഈ ആത്മാക്കൾ ഒരിക്കൽ പകരം ചോദിക്കുമെന്നതാണ് നമ്മെയും നമ്മുടെ പൗരോഹിത്യ സംവിധാനത്തെയും ഭയപ്പെടുത്തേണ്ടത്.



## നന്ദിയോടെ

ഹരിപ്പാട്: പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനോടും പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണ ദശാബ്ദിയോടും അനുബന്ധിച്ചു മാവേലിക്കര ഭദ്രാസന പശ്ചിമമേഖലാ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നന്ദിയോടെ എന്ന പേരിൽ യുവജനസംഗമം നടത്തി.

സീനിയർ വൈദീകൻ ഫാ. ടി. സി. ജോൺ ഉദ്ഘാടനം ചെയ്തു. പരുമല തിരുമേനിയുടെ ജീവിത വിശുദ്ധിയും പ്രാർത്ഥനാജീവിതവും ഇന്നത്തെ തലമുറയ്ക്ക് നന്മയുള്ള മാതൃകയാണ് എന്നു അദ്ദേഹം പറഞ്ഞു. മേഖലാ പ്രസിഡന്റ് ഫാ. മനോജ് മാത്യു, മേഖലാ സെക്രട്ടറി അബി ഏബ്രഹാം കോശി, ഓർഗനൈസർ മാത്യു തോമസ്, യൂണിറ്റ് സെക്രട്ടറി റോബിൻ തുടങ്ങിയവർ പ്രസംഗിച്ചു.




## പരുമലപെരുന്നാളിന് അനുഗ്രഹകരമായ സമാപനം

പരുമല: പ. പരുമല തിരുമേനിയുടെ 118-ാം ഓർമ്മപെരുനാളിനു പരുമലയിൽ അനുഗ്രഹകരമായ സമാപനം. ഉച്ചയ്ക്കുശേഷം നടന്ന ഭക്തിനിർഭരമായ റാസയിൽ കോവിഡ് 19 പ്രോട്ടോകോൾ അനുസരിച്ച് വിശ്വാസികൾ പങ്കുകൊണ്ടു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് വിശ്വാസികളെ ആശീർവദിച്ചു. തുടർന്ന് പെരുനാളിന് സമാപനം കുറിച്ച് കൊടിയിറക്ക് നടന്നു. വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, അസി. മാനേജർമാരായ ഡോ. എം. എസ്. യൂഹാനോൻ റമ്പാൻ, ഫാ. വൈ. മത്തായികുട്ടി, പരുമല സെമിനാരി കൗൺസിൽ അംഗങ്ങൾ എന്നിവർ പെരുനാൾ ചടങ്ങുകൾക്ക് നേതൃത്വം നൽകി.



**ജിൻസു റെയ്ച്ചു സാജൻ കുസാറ്റ് യൂണിവേഴ്സിറ്റിയിൽ നിന്നും L.L.M. പരീക്ഷയിൽ ഒന്നാം റാങ്ക് നേടി. കൂർത്തമലപള്ളി ഇടവകാംഗമാണ്.**



**കേരള എൻ.ജി.ഒ. അസോസിയേഷൻ സംസ്ഥാന സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ട രെഞ്ജു കെ. മാത്യു. കോട്ടയം കുഴിമറ്റം പള്ളി ഇടവകാംഗമാണ്.**

❑

ലേഖനം



# സാമൂഹിക അനീതിയോടുള്ള ക്രിയാത്മക പ്രതികരണം

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

യേശു : നിനക്കു സൗഖ്യമാകുവാൻ മനസ്സുണ്ടോ? (Do you want to be made well)

രോഗി : യജമാനനേ, വെള്ളം കലങ്ങുമ്പോൾ എന്നെ കുളത്തിൽ ആക്കുവാൻ എനിക്ക് ആരും ഇല്ല. ഞാൻ തന്നെ ചെല്ലുമ്പോൾ മറ്റൊരുത്തൻ എനിക്കു മുമ്പായി ഇറങ്ങുന്നു.

യേശു : എഴുന്നേറ്റു നിന്റെ കിടക്ക എടുത്തു നടക്ക (Rise, take your mat and walk).

(യോഹ. 5:2-9)

കൊറോണ സൃഷ്ടിച്ച 2020 കാലഘട്ടത്തെ 'സീറോ ഇയർ' (zero year) എന്ന് വിശേഷിപ്പിക്കുന്നു. കോവിഡ്-19 എന്ന അതിസൂക്ഷ്മ വൈറസുകൾക്ക് ലോകത്തെ മുഴുവൻ സ്തംഭിപ്പിക്കുവാൻ കഴിഞ്ഞു. നിർബന്ധിത ഏകാന്തതയും (Quarantine) ഒറ്റപ്പെടലും (Isolation) സാമൂഹിക അകലം പാലിക്കലും (Social distancing) മനുഷ്യരെ സമൂഹബന്ധത്തിൽ നിന്നും വിച്ഛേദിച്ചു. ലോകം മുഴുവൻ അടച്ചിട്ടപ്പോൾ (Lockdown) സുരക്ഷിതരാകൂ, വീട്ടിലിരിക്കൂ (Be safe, stay at home) എന്ന മുദ്രാവാക്യം സർക്കാർ നിർബന്ധമാക്കി. വീടിന്റെ ഉള്ളിൽ സുരക്ഷിതരായി കഴിയുന്നവർ പുറംലോകത്തെ ഒന്നു ശ്രദ്ധിക്കുമ്പോൾ എത്രയധികം അനീതിയുടെ ഘടനകളാണ് ഈ കൊറോണാക്കാലത്തും ശക്തിപ്പെട്ടതെന്ന് തിരിച്ചറിയുവാൻ കഴിയും.

21-ാം നൂറ്റാണ്ടിന്റെ ഹ്രസ്വചരിത്രം അപഗ്രഥിക്കുന്ന തോമസ് എൽ. ഫ്രൈഡ്മാൻ 'ലോകം പരന്നതായി' (The world is flat) വ്യാഖ്യാനിക്കുമ്പോൾ ഏതു കോണിൽ നടക്കുന്ന സംഭവവും അതിശീഘ്രം മറ്റൊരിടത്ത് എത്തും എന്ന് പ്രവചിക്കുന്നു. ആഗോളവൽക്കരണവും ആഗോള മാധ്യമങ്ങളും സൃഷ്ടിച്ച പുത്തൻ സാമ്പത്തിക-സാമൂഹിക ജീവിതക്രമം ഈ ദർശനത്തെ യാഥാർത്ഥ്യമാക്കി. ചൈനയിലെ വുഹാനിൽ 2019 ഡിസംബറിൽ ആരംഭിച്ച കൊറോണ വൈറസിനെ വേൾഡ് ഹെൽത്ത് ഓർഗനൈസേഷൻ (WHO) 2020 മാർച്ച് 11-ന് മഹാമാരിയായി (Pandemic) പ്രഖ്യാപിച്ചു.

ഇന്ത്യയിൽ 2020 മാർച്ച് 22-ന് *ജനതാ കർഫ്യൂവും* മാർച്ച് 24-ന് *ലോക്ഡൗണും* ആയി. ആഗോള വ്യാപകമായി തീർന്ന കോവിഡ്-19 സാമൂഹിക ഘടനയിൽ സൃഷ്ടിച്ച അസമത്വവും അനീതിയും വളരെ തീവ്രമാണ്. സ്ത്രീകൾ, കുട്ടികൾ, മുതിർന്നവർ എന്നിവരെ വിവിധതരത്തിലത് ബാധിച്ചു. സുരക്ഷിതത്വം, പണം, ആരോഗ്യം, സാമൂഹിക ബന്ധങ്ങൾ എല്ലാം തകർന്നു. ഭയവും ആശങ്കയും ഏകാന്തതയും വർദ്ധിച്ചു. രോഗവ്യാപനത്തിലുള്ള ഭീതി വർദ്ധിക്കുകയും പരസ്പരമുള്ള വിശ്വാസം നഷ്ടപ്പെടുകയും ചെയ്തു.

ലോകം പരന്നതായപ്പോൾ അന്താരാഷ്ട്ര യാത്രകൾ സുഗമമായി. മൂലധനം, ടെക്നോളജി, സംസ്കാരം, ബഹുരാഷ്ട്ര കമ്പനി, മാനവ വിഭവശേഷി, ഗതാഗതം എന്നിവയെല്ലാം ആഗോളവൽക്കരണം വഴി സംവേദിച്ചപ്പോൾ ചൈനയിലെ മഹാമാരിയും (Covid-19) അന്താരാഷ്ട്രയാത്രകൾ വഴി ആഗോളമായി. ലോകം പരന്നപ്പോൾ (flat) കോവിഡ് മഹാമാരി വഴി മനുഷ്യവർഗ്ഗത്തെ മുഴുവൻ ഏകാന്ത സങ്കേതങ്ങളിൽ അടച്ചിട്ടു.

കൊറോണ വൈറസ് സൃഷ്ടിച്ച കോവിഡ് കാലത്തെ അടച്ചിടീൽ (Lockdown), സമൂഹത്തെ ഡിജിറ്റലും (Digital) മായികവുമാക്കി (Virtual). ടെക്നോളജിയുടെ ശക്തിയും (Power) വേഗതയും (Speed) ഡിജിറ്റൽ സമൂഹത്തെ സൃഷ്ടിച്ചു. എന്നാൽ പണവും അധികാരവും ആരോഗ്യവും ടെക്നോളജിയും ഇല്ലാത്ത ജനവിഭാഗം ഡിജിറ്റൽ സമൂഹത്തിന് പുറത്തായി. ഡിജിറ്റൽ യുഗത്തിൽ മനുഷ്യസമൂഹത്തെ വിവിധതരത്തിൽ വേർതിരിച്ചു. സമ്പത്തും അധികാരവും ടെക്നോളജിയും ജാതിവ്യവസ്ഥയും എല്ലാം ഇതിൽ അന്തർധാരയായി പ്രവഹിച്ചു. ഇതിന് സമാനമായ ചിത്രമാണ് യറുശലേമിലെ ബേഥെസ്ദായിൽ യേശു കണ്ടുമുട്ടുന്നത്. ഏകാന്തതയും ഒറ്റപ്പെടലും പാർശ്വവൽക്ക

രണവും അനുഭവിക്കുന്ന ഒരുകൂട്ടം രോഗികൾ 'എനിക്ക് ആരുമില്ല' എന്ന സങ്കടശബ്ദമാണ് ഉയർന്നു കേൾക്കുന്നത്!

യറുശലേമിലെ ബേഥെസ്ദാ കുളത്തിൽ അഞ്ചു മണ്ഡപങ്ങളിലായി സമൂഹത്തിൽ നിന്നും ബഹിഷ്കൃതരായ വിവിധ വിഭാഗത്തിൽപ്പെട്ട രോഗികൾ സൗഖ്യം പ്രതീക്ഷിച്ച് കാത്തുകിടന്നു. വ്യാധിക്കാർ, കുരുടർ, മുടന്തർ, ക്ഷയരോഗികൾ തുടങ്ങി വലിയൊരു കൂട്ടം ആളുകൾ വെള്ളത്തിന്റെ ഇളക്കം നോക്കി കിടന്നു. അവിടെ 38 വർഷം രോഗിയായ മനുഷ്യനെ യേശു കണ്ടു. നിനക്കു സൗഖ്യമാകുവാൻ മനസ്സുണ്ടോ എന്നു ചോദിക്കുമ്പോൾ അവന്റെ നിസ്സഹായാവസ്ഥ വെളിപ്പെടുത്തുകയാണ്: "വെള്ളം കലങ്ങുമ്പോൾ എന്നെ കുളത്തിൽ ആക്കുവാൻ എനിക്ക് ആരുമില്ല" (V.7). ഏതുതരം രോഗി എന്നു വ്യക്തമല്ലെങ്കിലും യേശു അവനോട് 'എഴുന്നേറ്റ് കിടക്ക എടുത്തു നടക്ക' എന്നു പറഞ്ഞു. ഉടനെ ആ മനുഷ്യൻ സൗഖ്യമായി കിടക്ക എടുത്തു നടന്നു.

വി. യോഹന്നാൻ വെളിച്ചവും (light) ജീവനും (life) പ്രാധാന്യം നൽകി ജീവൻ പകരുന്ന മൂന്നാമത്തെ അടയാളമായി (The third sign of life) ഇത് അവതരിപ്പിക്കുന്നു. ബഥേസ്ദ (Bethesda), ബദ്സയിദ (Bethzatha), ബത്സയിദ (Bethsaida) എന്നിങ്ങനെ വിവിധതരത്തിൽ അറിയപ്പെടുന്ന ഈ വാക്കിന് *കരുണയുടെ ഭവനം* (Home of Mercy) എന്നർത്ഥം. അശരണരായവർക്ക് പ്രത്യാശാകിരണങ്ങൾ (Rays of hope) ലഭ്യമാകുന്ന സന്ദർഭമായിരുന്നു ബേഥെസ്ദാ കുളത്തിലെ വെള്ളത്തിന്റെ തിരയടി. എന്നാൽ 38 വർഷമായി കാത്തുസൂക്ഷിച്ച പ്രത്യാശ യാഥാർത്ഥ്യമാക്കുവാൻ യേശുവിന്റെ സാന്നിധ്യവും ഇടപെടലും ആവശ്യമായി വന്നു.

യേശു എങ്ങനെയാണ് ഈ മനുഷ്യനെ കണ്ടെത്തിയതെന്ന് വേദഭാഗത്ത് വ്യക്തമല്ലെങ്കിലും സാമൂഹിക ഘടനയിലെ ജീർണ്ണതയും അനീതിയും യേശു തിരിച്ചറിഞ്ഞിരുന്നു. സൗഖ്യം പ്രതീക്ഷിച്ച് ആട്ടുവാതിക്കൽ തിങ്ങിപ്പാർത്ത രോഗികൾ സാമൂഹിക വേർതിരിവും (Social Exclusion) ഒറ്റപ്പെടലും അനുഭവിച്ചിരുന്നു. പുറത്തെ ജീവിതത്തേക്കാൾ സുരക്ഷിതം ആട്ടുവാതിക്കൽ തന്നെ എന്നു തിരിച്ചറിഞ്ഞതിനാലാവാം 38 വർഷമായി രോഗപീഡയിലും മാനസിക സംഘർഷത്തിലും ഈ രോഗി ഒറ്റപ്പെട്ട് ജീവിച്ചത്. എന്നാൽ കരുണയുടെ ഭവനത്തിൽ കാരുണ്യം നഷ്ടപ്പെട്ടവരുടെ ആൾക്കൂട്ടം മാത്രം! ഇത് 38 വർഷത്തെ യിസ്രായേലിന്റെ അവിശ്വാസത്തിന്റെ കാലമായി (ആവ. 2:14) വ്യാഖ്യാനിക്കുന്നുണ്ട്. ഒരു ശാബത്തിന്റെ പശ്ചാത്തലത്തിൽ നടക്കുന്ന അടയാളമാകയാൽ ദീർഘമായ ചർച്ചകൾ (യോഹ. 5:10-18) ഉണ്ടാകുന്നു. യേശുവിന്റെ പ്രഭാഷണങ്ങളിൽ ഏറ്റവുമധികം എതിർപ്പുകൾ നേരിട്ടത് യറുശലേമിൽ വെച്ചാണ്. ഇതിന്റെ വാദപ്രതിവാദങ്ങൾക്ക് ഒടുവിൽ യഹൂദന്മാർ യേശുവിനെ കൊല്ലുവാൻ അധികമായി ശ്രമിച്ചു എന്നും (V.18) രേഖപ്പെടുത്തിയിട്ടുണ്ട്.

കൊറോണാക്കാലം സൃഷ്ടിച്ച സാമൂഹിക വേർതിരിവുകളിൽ ഏറ്റവുമധികം പീഡനമേറ്റവർ കുടിയേറ്റ തൊഴിലാളികളാണ്. ബാങ്കിംഗ് സൗകര്യം, ആരോഗ്യ ഇൻഷുറൻസ്, വാസസ്ഥലം, വിദ്യാഭ്യാസം, തൊഴിൽ ഉറപ്പ്, പ്രാദേശിക നിയമ സംരക്ഷണം, നീതിന്യായം എന്നിവ ഒന്നും അവർക്ക് ലഭ്യമാകുന്നില്ല. 'അതിഥി തൊഴിലാളികൾ' എന്ന് വിശേഷിപ്പിച്ചെങ്കിലും സ്നേഹമോ കരുതലോ നീതിപൂർവ്വമായ ഇടപെടലോ നൽകിയിട്ടില്ല. എല്ലായിടത്തുനിന്നും അനീതിയും ചൂഷണവും പീഡനവും ഏറ്റുവാങ്ങി. കൊറോണാക്കാലം കുടിയേറ്റ തൊഴിലാളികളെ ദാരിദ്ര്യത്തിലും തുടർന്ന് പാലായനത്തിനും പ്രേരിപ്പിച്ചു.

മഹാരാഷ്ട്രയിലെ ഔറംഗബാദിൽ റെയിൽപ്പാളത്തിൽ യാത്രാക്ഷീണത്തിൽ ഉറങ്ങിക്കിടന്ന 16 തൊഴിലാളികൾ 2020 മെയ് 8-ന് രാവിലെ 5.20 ന് ട്രെയിനിടിച്ച് മരിച്ച വാർത്ത അതിദാരുണമായിരുന്നു. അന്തർ സംസ്ഥാന തൊഴിലാളികൾ കിലോമീറ്ററുകൾ യാത്ര ചെയ്ത് ജന്മദേശത്തേക്ക് പാലായനം ചെയ്തപ്പോൾ ട്രെയിൻ പാളത്തിൽ തളർന്നു കിടന്നു ഉറങ്ങി. അവരാണ് മരണപ്പെട്ടത്.

ഇന്ത്യയിൽ 2011-ൽ 45 കോടി അന്തർ സംസ്ഥാന തൊഴിലാളികൾ ഉണ്ടായിരുന്നു. 2016-ൽ അത് 50 കോടിയും 2020-ലെ കണക്കിൻപ്രകാരം 65 കോടിയുമാണ്. അതായത് 135 കോടി ഇന്ത്യൻ ജനതയിൽ 65 കോടിയും കുടിയേറ്റ തൊഴിലാളികളാകുന്നു. ജനസംഖ്യയിലെ 48 ശതമാനവും അന്യസംസ്ഥാന തൊഴിലാളികൾ എന്നതാണ് യാഥാർത്ഥ്യം.

സമൂഹത്തിൽ ശക്തിപ്പെടുന്ന അനീതിയുടെ വ്യവസ്ഥിതിയിൽ പീഡനമേൽക്കുന്ന ഒരു വിഭാഗത്തെക്കുറിച്ച് മാത്രമാണ് സൂചിപ്പിച്ചത്. ഇങ്ങനെ എത്രയെത്ര വിഭാഗങ്ങൾ. മാറാരോഗികൾ, വൃദ്ധർ, ഭിന്നശേഷിക്കാർ, മൂന്നാം ലിംഗക്കാർ, പരദേശികൾ, ദലിതർ തുടങ്ങിയ വിഭാഗക്കാരും കൊറോണാക്കാലത്ത് അതികഠിനമായി അരികുവത്ക്കരിക്കപ്പെട്ടവരാണ്. ദാരിദ്ര്യം, പട്ടിണി, ചൂഷണം, പീഡനം, തിരസ്കരണം തുടങ്ങിയവ അനുഭവിക്കുന്നവർ എത്രയധികം.

ബദ്സയിദ കുളക്കരയിൽ കിടന്ന രോഗിക്ക് യേശുവിനെ അറിയില്ല. കേട്ടിട്ടുമില്ല. ആരാണെന്ന് പരിചയവുമില്ല. യേശുവിൽ നിന്ന് സൗഖ്യം വേണമെന്ന് ആവശ്യപ്പെട്ടുമില്ല. എന്നാൽ യേശു അവനെ തിരിച്ചറിഞ്ഞ് സമഗ്രമായ വിമോചനം നൽകുന്നു. 'ഉടനെ ആ മനുഷ്യൻ സൗഖ്യമായി കിടക്ക എടുത്തു നടന്നു' (V.9) എന്നു രേഖപ്പെടുത്തിയിരിക്കുന്നു.

കൊറോണാക്കാലത്ത് പ്രത്യാശ നഷ്ടപ്പെട്ടവർക്ക് പ്രത്യാശാ കിരണങ്ങളായി തീരുവാൻ സഭകൾക്കും വ്യക്തികൾക്കും കഴിയണം. വിഭാഗീയത, അനീതി, സാമ്പത്തിക അസമത്വം, വർഗ്ഗീയത, മതവിദ്വേഷം എന്നിവ വർദ്ധിക്കുന്നിടത്ത് മറ്റുള്ളവരോട് ദയയും കരുതലും കാരുണ്യവും പങ്കിടുവാൻ കഴിയണം. പ്രത്യാശയും സൗഖ്യവും ജീവനും പ്രദാനം ചെയ്യുന്ന വാക്കുകളും ഇടപെടലുകളും ഉണ്ടാകണം. മനുഷ്യാവകാശങ്ങൾ നിഷേധിക്കപ്പെടുന്ന സാഹചര്യത്തിൽ, അനീതിയും ചൂഷണവും വർദ്ധിക്കുമ്പോഴും നീതി നിർവ്വഹണത്തിനായി ക്രിയാത്മകമായ പങ്കാളിത്തം വഹിക്കുവാൻ സന്നദ്ധരായ ഒരു സമൂഹത്തെ വാർത്തെടുക്കുവാൻ കഴിയണം. നീതിയും നന്മയും കാരുണ്യവും ഉയിർത്തിപ്പിടിച്ച് നിവർന്നു നിൽക്കുവാൻ കരുത്തുള്ള ഒരു തലമുറയുടെ വളർച്ച അനിവാര്യമാണ്.

**ചോദ്യങ്ങൾ**

1. വിവിധതരത്തിൽ തിരസ്കൃതരാകുന്ന സമൂഹത്തോടും/വ്യക്തികളോടും നമുക്കുള്ള പ്രതികരണങ്ങൾ എപ്രകാരമുള്ളതാണ്? ഇത്തരം വിഭാഗങ്ങളുടെ സമഗ്രമായ വിമോചനത്തിനായി ക്രിയാത്മകമായി എന്തെല്ലാം ചെയ്യുവാൻ കഴിയും?
2. ശാബത്തിൽ സൗഖ്യം നൽകിയ യേശു അഭിമുഖീകരിച്ച ചോദ്യങ്ങളും അവയ്ക്കുള്ള പ്രതികരണങ്ങളും എപ്രകാരമുള്ളതാണ്? സാമൂഹിക അനീതികളോടുള്ള ക്രിയാത്മക പ്രതികരണം എങ്ങനെ രൂപപ്പെടുത്തുവാൻ കഴിയും?
3. പരസ്യ ശുശ്രൂഷയിൽ യേശു അനീതിയുടെ ഘടനകളെ പുനർവായിച്ചതും തിരസ്കൃത ജനതയോട് പക്ഷംചേർന്നതും ഇന്നത്തെ കാലഘട്ടത്തിൽ എപ്രകാരം പ്രസക്തമാക്കി വ്യാഖ്യാനിക്കുവാൻ കഴിയും?

**പ്രാർത്ഥന**

കാരുണ്യവാനായ ദൈവമേ, അനീതിയുടെയും ജീർണ്ണതയുടെയും മദ്ധ്യത്തിൽ ദൈവശബ്ദമായി തീരുവാൻ ഞങ്ങൾക്ക് കഴിയാത്തതിൽ ഞങ്ങളോട് ക്ഷമിക്കണമേ. കൊറോണാക്കാലം സൃഷ്ടിച്ച പ്രതിസന്ധികളിൽ ജീവനും സ്വത്തിനും ആരോഗ്യത്തിനുമായി പോരാട്ടം നടത്തുന്ന എല്ലാവരേയും അനുഗ്രഹിക്കണമെ. ഈ മഹാമാരിയിൽ നിന്നും ലോകത്തെ രക്ഷിക്കണമെ. നിനക്കു സൗഖ്യമാകുവാൻ മനസ്സുണ്ടോ എന്ന ദൈവിക ശബ്ദം ഞങ്ങളുടെ ബോധവിചാര മനസ്സുകളെ ശുദ്ധീകരിക്കണമെ. ദൈവിക സ്വരം കേട്ട് നിവർന്ന് നിന്ന് നിന്നെ സ്തുതിക്കുവാൻ ഞങ്ങൾ എല്ലാവരേയും യോഗ്യരാക്കണമെ. ആമ്മീൻ.



**മലങ്കര അസോസിയേഷൻ മെമ്പറും, കൊട്ടാരക്കര-പുനലൂർ ഭദ്രാസനത്തിൽപ്പെട്ട കലയപുരം മാർ ബസേലിയോസ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക അംഗവുമായ റോബിൻ വർഗീസിന് 2019 വർഷത്തെ മികച്ച സേവനത്തിനു സംസ്ഥാന പോലീസ് മേധാവിയുടെ Badge of Honour ബഹുമതി ലഭിച്ചു. പത്തനംതിട്ട ജില്ലാ പൊലീസിലെ ടെലികമ്യൂണിക്കേഷൻ സബ് ഇൻസ്പെക്ടർ ആണ്.**





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# പ. സഭയുടെ പ്രതിഷ്ഠാപ്പെരുന്നാൾ (Feast of Dedication) ഹൂദോസ് ഈത്തോ

## ഹൂദോസ് ഈത്തോ ഞായർ

**(വി. യോഹന്നാൻ 10:22-42)**



**ഫാ. വിനോദ് ജോർജ്**

**(മാനേജർ, വെട്ടിക്കൽ ദയറാ)**

സഭാ കലണ്ടറിലെ രണ്ടാമത്തെ ഞായറാഴ്ച. പഴയനിയമ ദേവാലയത്തിന്റെ സ്ഥാനത്ത് പ. സഭയാകുന്ന പുതിയ ദേവാലയം സ്ഥാപിതമായിരിക്കുന്നു. പുതിയ ദേവാലയം വിശ്വാസികളുടെ സമൂഹമാണ്. അതിലെ ജീവനുള്ള കല്ലുകളാണ് പ. മാമോദീസാ മുങ്ങിയ ഓരോ വിശ്വാസിയും. ദൈവാത്മാവ് വസിക്കുന്ന ജീവനുള്ള ദേവാലയമായി സഭയേയും സഭാംഗങ്ങളേയും സമർപ്പിക്കുന്നതിനുള്ള പെരുന്നാളാണ് ഹൂദോസ് ഈത്തോ.

ശുദ്ധീകരിക്കപ്പെട്ട സഭ സമ്പൂർണ്ണമായി പ്രതിഷ്ഠിക്കപ്പെടുന്നു. ശുദ്ധീകരണത്തിന്റെ പൂർത്തീകരണം പ്രതിഷ്ഠയിലാണ് സംഭവിക്കുന്നത്. ഹൂദോസ് എന്ന സുറിയാനി പദത്തിന് മലയാളത്തിൽ മൂന്ന് അർത്ഥതലങ്ങളുണ്ട്.

**(1) സമർപ്പണം:** സഭയുടെ സമർപ്പണം വ്യക്തിയുടെ സമർപ്പണമാണ്. യേശുക്രിസ്തുവിന്റെ ശരീരമാണ് സഭ. ആ ശരീരത്തിലെ അവയവങ്ങളാണ് വ്യക്തികൾ (1 കോരിന്ത്യർ 12:27). സഭ എന്നത് വ്യക്തികളുടെ കൂട്ടമാണ്.

**(2) പുതുക്കം:** സഭയുടെ പുതുക്കദിവസമാണിന്ന്. വർഷത്തിൽ ഒരിക്കൽ മാത്രമല്ല പുതുതാകേണ്ടത്. ഓരോ നിമിഷവും പുതുതായിക്കൊണ്ടിരിക്കുക എന്നതാണ് സഭയുടെയും വ്യക്തികളുടെയും കടമ. പുതുക്കം തുടർ പ്രക്രിയയാണ്. ഒരിക്കലും അവസാനിക്കാത്ത പ്രക്രിയ. സഭയുടെ ആരാധനാക്രമങ്ങൾ എല്ലാം ആ രീതിയിലാണ് ഘടനാപരമായി നിശ്ചയിച്ചിട്ടുള്ളത്.

**(3) പ്രതിഷ്ഠ:** ക്ഷേത്രം പണിതു പൂർത്തിയാക്കിയ ശേഷം പ്രത്യേക കർമ്മാദികളോടുകൂടി ദേവനെ കുടിയിരുത്തുന്ന കർമ്മത്തിനു പ്രതിഷ്ഠ എന്നു പറയും. യഹൂദ പാരമ്പര്യത്തിൽ യരുശലേം ദേവാലയം അറ്റകുറ്റപ്പണി നടത്തി പുനഃപ്രതിഷ്ഠ നടത്തിയതും പ്രതിഷ്ഠോത്സവമായി ആചരിച്ചു പോന്നു (വി. യോഹ. 10:22).

സഭ ഇന്നാചരിക്കുന്ന പ്രതിഷ്ഠാപ്പെരുന്നാളിന്റെ അർത്ഥം കണ്ടെത്താൻ യഹൂദന്മാരുടെ പ്രതിഷ്ഠാപ്പെരുന്നാളിന്റെ ചരിത്രം സഹായകരമാവും. ശലോമോൻ നിർമ്മിച്ച യെരുശലേം ദേവാലയം ബി.സി. 587-ൽ ബാബിലോന്യ രാജാവായ നെബുഖദ്നേസർ നശിപ്പിച്ചു. പ്രവാസത്തിൽ നിന്നു തിരികെ വന്ന യഹൂദജനം ദേവാലയം വീണ്ടും പണിതുയർത്തി. അഞ്ഞൂറു വർഷത്തോളം അത് നിലനിന്നു.

ബി.സി. 168-ൽ സിറിയൻ ഭരണാധിപനായ അന്തിയോക്കസ് എപ്പിഫാനിയോസ് യരുശലേം ആക്രമിക്കുകയും ദേവാലയത്തിന് നാശനഷ്ടങ്ങൾ വരുത്തി, അത് അശുദ്ധമാക്കുകയും ചെയ്തു. യഹൂദാചാരപ്രകാരമുള്ള യാഗാദികർമ്മങ്ങൾ നിരോധിച്ചു. മാത്രമല്ല ദേവാലയത്തിലെ അതിവിശുദ്ധ സ്ഥലത്ത് സീയൂസ് ദേവന്റെ ബിംബം പ്രതിഷ്ഠിക്കുകയും യഹൂദന്മാർക്ക് നിഷിദ്ധമായ പന്നിയെ അവിടെ ബലികഴിക്കുകയും ചെയ്തു.

മക്കാബിയ വംശജനായ യൂദായുടെ നേതൃത്വത്തിൽ നടത്തിയ പോരാട്ടം വിദേശികളെ തുരത്തി ബി.സി. 165 ഡിസംബർ മാസത്തിൽ യെരുശലേം ദേവാലയം കേടുപാടുകൾ പോക്കി ശുദ്ധീകരിക്കുകയും ആരാധനയ്ക്കായി വീണ്ടും പ്രതിഷ്ഠിക്കുകയും ചെയ്തു (1 മക്കാബി 4:36-59). ഈ ശുദ്ധീകരണത്തിന്റെയും പ്രതിഷ്ഠയുടെയും ഓർമ്മ വർഷംതോറും യഹൂദന്മാർ ആഘോഷപൂർവ്വം ആചരിക്കുന്നു. ആ പെരുന്നാളാണ് 'ഹനൂഖാ' എന്ന എബ്രായ നാമത്തിൽ വിളിക്കപ്പെടുന്ന പ്രതിഷ്ഠോത്സവം.

ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗം വി. യോഹന്നാൻ 10:22-42 യഹൂദന്മാരുടെ പ്രതിഷ്ഠോത്സവപ്പെരുന്നാളിന്റെ പശ്ചാത്തലത്തിലാണ് തെരഞ്ഞെടുത്തിരിക്കുന്നത്.

ദേവാലയത്തിനുള്ളിൽ നിന്ന് അശുദ്ധമായതെല്ലാം നീക്കി ശുദ്ധി ചെയ്ത് പ്രതിഷ്ഠിക്കുകയാണ്. നമ്മുടെ ശരീരം ദേവാലയമാണ്. മാലിന്യങ്ങൾ അടിഞ്ഞുകൂടിയ നമ്മുടെ ശരീരത്തെ ദൈവത്തിൽ സമർപ്പിച്ച് പ്രതിഷ്ഠിക്കുന്നതിനുള്ള അവസരമാണിത്. ധനം, സ്ഥാനം, പദവി, അഹന്ത, മാമ്മോനുകൾ, വിഗ്രഹങ്ങൾ, മറ്റു ദൈവങ്ങൾ ഇവയെല്ലാം മാറണം. കർത്താവിന്റെ നിവാസാലയമായി പ്രതിഷ്ഠിക്കപ്പെടണം.

1 പത്രോസ് 3:15 'ക്രിസ്തുവിനെ നിന്റെ ഹൃദയത്തിൽ കർത്താവായി വിശുദ്ധീകരിച്ച് പ്രതിഷ്ഠിക്കുക!'

പ്രതിഷ്ഠാപ്പെരുന്നാളിൽ യേശുക്രിസ്തു ദേവാലയത്തിൽ ശ്ലേമൂന്റെ മണ്ഡപത്തിൽ കൂടി നടക്കുമ്പോൾ യഹൂദന്മാർ അവനെ വളയുകയും പരിഹസിക്കുകയും കല്ലെറിയുകയും ചെയ്തു. യേശുവിനെ അവർ വിമർശിക്കുകയും ദൈവദൂഷണം പറയുന്നുവെന്നും മനുഷ്യനായിരിക്കെ സ്വയം ദൈവമാക്കി ചമയ്ക്കുന്നുവെന്നും ആരോപിക്കുകയും ചെയ്തു.

അപ്പോൾ യേശുക്രിസ്തു അവരെ നിശിതമായി വിമർശിച്ച് ശുദ്ധീകരിച്ച് പ്രതിഷ്ഠിക്കപ്പെടുന്ന വ്യക്തികൾക്കു ലഭിക്കുന്ന അനുഗ്രഹങ്ങൾ വ്യക്തമാക്കുകയാണ്.

(1) ക്രിസ്തുവിനെ തിരിച്ചറിയുന്നു (യേശു ദൈവപുത്രനാകുന്നു - വി. യോഹ. 10:36).
(2) ക്രിസ്തുവിന്റെ ആടുകളിൽ ഉൾപ്പെടുന്നു (10:26).
(3) ക്രിസ്തുവിനെ വിശ്വസിക്കുന്നു (10:26).
(4) ക്രിസ്തുവിനെ കേൾക്കുന്നു (10:27).
(5) ക്രിസ്തുവിനെ അനുസരിക്കുന്നു (10:27).
(6) ക്രിസ്തുവിന് നമ്മെ അറിയാൻ കഴിയുന്നു (10:27).
(7) ക്രിസ്തുവിനെ അനുഗമിക്കുന്നു (10:27).
(8) നിത്യജീവൻ ലഭിക്കുന്നു (10:28).
(9) ഒരിക്കലും നശിച്ചുപോകുകയില്ല (10:28).
(10) ക്രിസ്തുവിൽ നിന്ന് ആർക്കും അപഹരിക്കുവാൻ സാധിക്കില്ല (10:29).

എബ്രായർ 12:14 'ശുദ്ധീകരണം കൂടാതെ ആരും കർത്താവിനെ കാണുകയില്ല'. പ. സഭയുടെ ഹൂദോസ് ഈത്തോപ്പെരുന്നാളിൽ വ്യക്തികളുടെ ശുദ്ധീകരണവും പ്രതിഷ്ഠയും പൂർത്തിയാക്കി പുതിയ ജീവിതത്തിലേക്ക് സഭ പ്രവേശിക്കുകയാണ്.

സുറിയാനി സഭയുടെ പാരമ്പര്യമനുസരിച്ച് ഹൂദോസ് ഈത്തോയ്ക്കു ശേഷമുള്ള ഞായറാഴ്ച മുതലായിരുന്നു ജനനപ്പെരുന്നാളിനു മുമ്പുള്ള നാൽപതു ദിവസത്തെ നോമ്പ് ആരംഭിച്ചിരുന്നത്. ജനനപ്പെരുന്നാളിനുള്ള സഭയുടെ ഒരുക്കം കൂടിയാണ് ഹൂദോസ് ഈത്തോ.

കർത്താവിനെ നമ്മുടെ മദ്ധ്യേ സ്വീകരിക്കുവാൻ, നമ്മുടെ ഹൃദയങ്ങളിലേക്ക് ആനയിക്കുവാൻ നമ്മുടെ നാഥനും രക്ഷകനുമായി ദൈവപുത്രനായ ക്രിസ്തുവിനെ നമ്മിലുരുവാകാൻ നാം സ്വയം ശുദ്ധീകരിച്ച് പ്രതിഷ്ഠിക്കപ്പെടുന്നു.



# A committed relationship between the sheep and the Shepherd

## *Hoodhosh Eetho* (Dedication) Sunday



**Fr. Dr. Joshi Varrghese**

- Holy Qurbana
  - Acts 7:44 -53 or
  - Revelation 3:14-22
  - Hebrews 9: 1-14
  - St. John 10: 22 – 38

The 2nd Sunday of the Liturgical year is celebrated as the Feast of Dedication of Church (*Hoodos Etho*). The gospel passage commemorates Jesus visiting the Jerusalem Temple during the Feast of Dedication. The Feast of Dedication also known as Hanukkah or Chanukah was an eight-day Jewish celebration to commemorate the re-consecration and rededication of the temple by Judas Maccabeus in 164/165 B.C (1Ma 4:59). In 168 B.C. The Syrian king Antiochus Epiphanes attacked Jerusalem, looted the temple treasury, and desecrated the altar by sacrificing a pig on it. Judas Maccabeus, son of the Jewish priest Mattathias, and his brothers gathered an army, liberated Jerusalem, cleansed the temple, and rededicated the altar. The festival of Dedication, observed with the lighting of lamps and rejoicing, commemorates that rededication. Although there is no description of Hanukkah (also known as Festival of Lights) in the Scriptures , apart from the Deutro canonical books of 1, 2 Maccabees , it remains the most historically documented of all Jewish holy days.

.a. **Under the care of the Great Shepherd**

The Sheep-Shepherd analogy for the believer and the God can be seen throughout the Bible. For the Israelites, with a pastoral background, this was an apt simile to understand. The sheep completely rely upon its Shepherd for its nurturing and care. In other words the whole existence of the sheep depends on the shepherd. God expects such an unconditional dependence from the believer. For 'In him we live and move and have our being…' (Acts 17:28) . As a believer our foremost duty is to have an absolute **TRUST** in the Lord.

It is this trust that makes the sheep to follow the shepherd in his path. As the sheep trusts the wisdom of the shepherd, it reaches the green pastures, which would have been completely out of the sheep's reach had it gone by itself. "My sheep hear my voice, and I know them, and they follow me" (10:27). Our Lord is calling us to trust Him and follow him without doubt, fear or anxiety about our existence as well as destination. The sheep **listens to the voice** of its shepherd and follows him. In a 'noisy' world, what matters is that are we able to identify and listen to the voice that really matters, the voice of our Lord. There would be 'loud' distractions from various corners of life. But we need to tune our antennas/ receptors to the right frequency to hear His voice. This would help us to transform the 'cacophonies' of life into harmony.

**b. Clarion call to the shepherds**

The passage under consideration has some messages for the clergy who are the shepherds of the Church. Jesus Christ, the Good Shepherd (John 10:27) who is also referred to as Great Shepherd (Hebrews 13:20) and Chief Shepherd (1 Peter 5:4) sets the model for the shepherds. As good shepherds, the high priests and priests should know the flock (10:14) and should be willing to even risk their lives (10:11,15). It's their bound duty to ensure that the sheep are led and fed properly. To lead the sheep in the right path, the shepherd must know and tread the right path. The worldly delights and luxuries, the pleasures of power or popularity can distract the shepherd from the right path.

Prophet Ezekiel asks, "Should not shepherds feed the sheep?" (Ezek 34:2b). The prophet further rebukes : "…but you do not feed the sheep. You have not strengthened the weak, you have not healed the sick, you have not bound up the injured, you have not brought back the strayed, you have not sought the lost, but with force and harshness you have ruled them" (Ezek 34:4). Each shepherd should remind himself that he is accountable (Ezek 34:10) to the Great Shepherd. The Feast of the Dedication of Church is an appropriate time for the shepherds of the Church **to revisit their vocation,** take a stock of their tending and rededicate themselves to the call of the Good Shepherd.

**c. Eagerness to stone others**

"The Jews took up stones again to stone him" (Jn 10:31). Two chapters before (8:59) also we read that the Jews picked up stones to throw at Jesus. It's interesting to note that both the incidents took place in the Jerusalem Temple complex. Does it imply that even consecrated and dedicated place/ space can be misused by people for fulfilling their ill-intentions?

In both the instances (Jn 10:31; 8:59) the people tried to stone Jesus as they heard something which was contrary to what they used to hear and believe. They were not able to understand what he said. This is a picture of hatred, bullying and exclusivism. This type of stoning continues even now, though not with real stones. The media- social media and news media- has become the easiest channel for the modern age stoning. The only difference is that the natural stones have been replaced with trolls, racist or abusive comments, fake news, etc. which are enough to murder the innocent multiple types. The media trial in connection with the death of Sushant Singh Rajput is one of the recent examples of people can be 'stoned' virtually. The passage reminds as **not to rush to stone people with biased statements or comments** when they speak something which we don't understand or disagree with.

**Conclusion**

The Word of God reminds us about the duties and roles of the sheep and the shepherd; how we need to trust and listen to the voice of our Good Shepherd; and how should the shepherds of the Church take care of their folk. It also cautions us from instant judging and 'stoning' of others.





## 13th Memorial Feast of Metropolitan Stephanos Mar Theodosius of Blessed Memory celebrated

Bhilai: The 13th Remembrance Day of Mar Stephenos Mar Theodosios, the first Metropolitan of madras and Calcutta Dioceses of the Malankara Orthodox Syrian Church was held at St. Thomas Ashram, Kailash Nagar Bhilai from 1st to 5th November.

On 1st Nov., after the Holy Qurbana the Dr. Joseph Mar Dionysus, the Diocesan Metropolitan hoisted the Feast flag. He also prayed that this remembrance feast will be a blessing to all. Alexios Mar Eusebios, Asst. Metropolitan of the Mavelikkara Diocese of the Malankara Orthodox Syrian Church, delivered the keynote address at the webinar on November 3rd at 7 pm on the theme 'Vision of Christ: A Comprehensive Perspective of Mar Theodosius'. Mar Eusebius reminisced that Mar Theodosius as, "a great humanitarian who was fondly called as the *Bada Baba* by the villagers". He was a great visionary father who always worked for the uplift of the villages.

The 48th Anniversary of St. Thomas Mission, Bhilai was oragnised as per the Covid protocols. The present Director of Bhilai Mission, Dr. Joseph Mar Dionysius chaired the programme. Thomas Ramban (Diocesan Secretary) and Fr. Aju K Varghese felicitated the meeting. A documentary on the various educational and social service activities of St. Thomas Mission conducted during the year was presented. Geevarghese Ramban (Mission Vice President) welcomed the guests and Fr. Jose K Varghese ( Mission Secretary) proposed vote of thanks. Mar Theodosius Memorial Mementos and Cash Awards were conferred to the toppers of classes X and XII from various Schools under MGM Group of institutions affiliated to CBSE, ICSE and other State Boards.

On 5th morning, Holy Mass, incense prayers at the tomb and Apostolic blessings were offered by the Diocesan Metropolitan Joseph Mar Dionysus. The services were held as per standard operating procedures of Covid-19.

## പുസ്തകം






തുമ്പമൺ മർത്തമറിയം ഓർത്തഡോക്സ് ഭദ്രാസന ദേവാലയത്തിൽ പ. പരുമല തിരുമേനിയുടെ ഓർമ്മപെരുന്നാളിന് സമാപനം കുറിച്ചു കൊണ്ട് വി. അഞ്ചിന്മേൽ കുർബ്ബാനയും കൊടിയിറക്കും നടന്നു. പെരുന്നാളിന് നിരണം ഭദ്രാസനാധിപൻ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മുഖ്യ കാർമ്മികത്വം വഹിച്ചു.



ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കോട്ടയം ഭദ്രാസനത്തിന്റെ Drugs and Narcotics Awareness ക്യാമ്പയിന്റെ ഭാഗമായി പുതുപ്പള്ളി നിലയ്ക്കൽ ഓർത്തഡോക്സ് യുവജനപ്രസ്ഥാനം തയ്യാറാക്കിയ മദ്യവർജ്ജന ബോധവൽക്കരണ വീഡിയോ യൂഹാനോൻ മാർ ദിയസ്കോറോസ് പ്രകാശനം ചെയ്തു.



കുന്നംകുളം മെയിൻ റോഡ് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ പ. പരുമല തിരുമേനിയുടെ 118-ാം ഓർമ്മപെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മുഖ്യകാർമ്മികത്വം വഹിച്ചു.



**പരിശുദ്ധ കാതോലിക്കാ ബാവയുടെ മാതൃ ഇടവകയായ മങ്ങാട് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ നവ ദേവാലയ നിർമ്മാണ പ്രവർത്തനങ്ങൾ വിലയിരുത്തുവാൻ കുന്നംകുളം സഹായ മെത്രാപ്പോലീത്തായും അഹമ്മദാബാദ് ഭദ്രാസനാധിപനുമായ പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് സന്ദർശനം നടത്തി.**



## കാരുണ്യ സ്പർശമായി ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം

മാവേലിക്കര തഴക്കര പഞ്ചായത്തിൽ മഠത്തിലേത്ത് കിഴക്കതിൽ ശരണ്യയുടെ മകൻ അനിരുധിന്റെ (ആറുമാസം) ശാരീരിക വൈകല്യം മൂലമുള്ള സർജറിക്കും തുടർ ചികത്സക്കുമായി മാവേലിക്കര ഭദ്രാസന യുവജന പ്രസ്ഥാനം സമാഹരിച്ച 14 ലക്ഷം രൂപയുടെ ധന സഹായം കൈമാറി. മാവേലിക്കര ഭദ്രാസനത്തിലെ ഇടവക യൂണിറ്റുകളിൽ നിന്നും സ്വദേശത്ത് നിന്നും വിദേശത്ത് നിന്നുമുള്ള നിരവധി സുമനസ്സുകളിൽ നിന്നും വാട്സ്ആപ്പ് കൂട്ടായ്മയിൽ നിന്നുമാണ് ചുരുങ്ങിയ സമയത്തിനുള്ളിൽ ഇത്രയും തുക യുവജനപ്രസ്ഥാനം സമാഹരിച്ചത്, പ്രസ്ഥാനം വൈസ് പ്രസിഡന്റ് ഷിജി അച്ചൻ ഇട്ട വാട്സാപ്പ് വീഡിയോ വഴിയാണ് ഈ വാർത്ത ആളുകളിൽ എത്തി ചേർന്നത്. പ. കാതോലിക്കാ ബാവായുടെ പത്താം സ്ഥാനാരോഹണ വാർഷികത്തോടനുബന്ധിച്ചു കൂടിയാണ് ഈ ചികിത്സാസഹായം നൽകുന്നത്. പ്രസ്തുത തുക മാവേലിക്കര ഭദ്രാസന സെക്രട്ടറി ഫാ ജോൺസ് ഈപ്പൻ അനിരുധിന്റെ മാതാവിന് നൽകി. ക്രൈസ്തവ യുവജനപ്രസ്ഥാനം കേന്ദ്ര സെക്രട്ടറി ഫാദർ അജി കെ തോമസ് ഭദ്രാസന യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാദർ ഷിജികോശി കറ്റാനം സെക്രട്ടറി ജോജി ട്രഷറർ മനു തമ്പാൻ എന്നിവർ സന്നിഹിതരായിരുന്നു.

ജീവകാരുണ്യ പാതയിൽ ഭവന നിർമ്മാണം ചികിത്സാസഹായം പഠന സഹായം എന്നീ നിലകളിൽ ഒട്ടേറെ പ്രവർത്തനങ്ങളാണ് കഴിഞ്ഞ ഒരു വർഷത്തിനുള്ളിൽ മാവേലിക്കര ഭദ്രാസന യുവജനപ്രസ്ഥാനം നിർവ്വഹിച്ചിട്ടുള്ളത്. ഇതിനോടകം അഞ്ച് ഭവനങ്ങൾ നിർമ്മിച്ചു നൽകുകയും നൂറിലധികം വിദ്യാർഥികൾക്ക് പഠനസംബന്ധമായ ആവശ്യങ്ങൾക്കായി ടിവി മൊബൈൽ ഫോൺ എന്നിവ നൽകുകയും ചെയ്തിട്ടുണ്ട്.




കോട്ടയം ഭദ്രാസനത്തിന്റെ ആസ്ഥാനവും, താബോർ ഗിരി മുകളിൽ സ്ഥിതി ചെയ്യുന്നതുമായ പരിശുദ്ധ പാമ്പാടി തീരുമേനി അന്ത്യവിശ്രമം കൊള്ളുന്ന പാമ്പാടി ദയറായിൽ വായനയുടെ പുതുലോകം തുറക്കുന്നു. മൗണ്ട് താബോർ ലൈബ്രറി 2020 നവംബർ 1 മുതൽ 7 വരെ പുസ്തക ശേഖരണം ക്രമീകരിച്ചിരിക്കുന്നു. പ്രസ്തുത ലൈബ്രറിയിലേക്ക് നിങ്ങളുടെ കൈവശമുള്ളതോ അല്ലെങ്കിൽ പുതിയ പുസ്തകങ്ങളും സംഭാവനയായി നൽകി ഈ എളിയ ഉദ്യമത്തെ വിജയിപ്പിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. പുസ്തകങ്ങൾ നൽകുവാൻ ആഗ്രഹിക്കുന്നവർ പാമ്പാടി ദയറായിലോ, കോട്ടയം മെത്രാസന ഓഫീസ് (KMG CENTER) ലോ എത്തിച്ചു നൽക്കുകയോ, അതിനു സാധിക്കാത്ത പക്ഷം 9947352923, 9895927011 എന്ന നമ്പറുകളിൽ ബന്ധപ്പെടുകയോ ചെയ്യാവുന്നതാണ്.



## അനുസ്മരണ സമ്മേളനം

മാവേലിക്കര: പ്രാദേശിക സഭയുടെ പരിശുദ്ധനിൽ നിന്നും സാർവത്രിക സഭയുടെ വിശുദ്ധന്മാരുടെ ഗണത്തിലേക്ക് ഉയർത്തപ്പെട്ടു എന്നതാണ് പരുമല തിരുമേനിയുടെ പ്രത്യേകത എന്ന് അലക്സിയോസ് മാർ യൗസേബിയോസ്. പരുമല തിരുമേനിയുടെ 118–ാമത് ഓർമ്മ പെരുന്നാളിനോടനുബന്ധിച്ച് മാവേലിക്കര ഭദ്രാസന യുവജനപ്രസ്ഥാനം തെയോ ഭവൻ അരമനയിൽ സംഘടിപ്പിച്ച അനുസ്മരണ സമ്മേളനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം.

അനുസ്മരണ സമ്മേളനത്തിൽ മലങ്കര സഭയുടെ വൈദിക സംഘം സെക്രട്ടറി ഫാ. ഡോ. സജി അമയിൽ അനുസ്മരണ പ്രഭാഷണം നടത്തി. യുവജനപ്രസ്ഥാനം കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ്, ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ഗീവർഗീസ് കോശി, യുവജന പ്രസ്ഥാനം മധ്യ മേഖലാ പ്രസിഡന്റ് ഫാ. റിജോ മാത്യു, യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി ജോജി ജോൺ, ട്രഷറർ മനുതമ്പാൻ , ജോയിന്റ് സെക്രട്ടറി ബിനു തോമസ്, കേന്ദ്ര കമ്മിറ്റി അംഗം എബി ജോൺ, മധ്യമേഖലാ സെക്രട്ടറി രെജു തോമസ്, ഭദ്രാസന ഭാരവാഹികൾ തുടങ്ങിയവർ അനുസ്മരണ യോഗത്തിൽ പങ്കെടുത്തു.




## ഫാ. മത്തായി വിലനിലം മാവേലിക്കര ഭദ്രാസന ശില്പി: മാർ യൗസേബിയോസ്

മാവേലിക്കര: സഭയ്ക്കും സമൂഹത്തിനും ഉത്തമ മാതൃക പകർന്ന ഫാ. മത്തായി വിളനിലം മാവേലിക്കര ഭദ്രാസനത്തിന്റെ ശില്പിയാണെന്നു അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലിത്ത പറഞ്ഞു.




ജോർജ് തഴക്കര രചിച്ച ഫാ. മത്തായി വിലനിലം: ജീവിതം, ദർശനം, സേവനം എന്ന ഗ്രന്ഥത്തിന്റെ പ്രകാശന സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

മാവേലിക്കര തെയോ ഭവൻ അരമനയിൽ നടന്ന സമ്മേളനത്തിൽ മലയാള മനോരമ മാനേജിംഗ് എഡിറ്റർ ജേക്കബ് മാത്യു സമ്മേളനം ഉദ്ഘാടനം ചെയ്തു. നോവലിസ്റ്റ് ബന്യാമീൻ പുസ്തകാവതരണം നടത്തി. ക്രിസ്തൃൻ കോൺഫ്രൻസ് ഓഫ് ഏഷ്യാ ജനറൽ സെക്രട്ടറി ഡോ.മാത്യൂസ് ജോർജ് ചുനക്കര , അഡ്വ. പ്രകാശ് ചരളേൽ, ഫാ. മത്തായി വിലനിലം, സൈമൺ കൊമ്പശ്ശേരി, ജോർജ് തഴക്കര, ജോസ് വിലനിലം എന്നിവർ പ്രസംഗിച്ചു.

വിലനിലത്ത് ഫൗഡേഷൻ പ്രസിദ്ധികരിച്ചിരിക്കുന്ന ഗ്രന്ഥത്തിന് 375-ൽ പരം പേജുകളുണ്ട്. വില 300 രൂപ

മിൽമ സംസ്ഥാന ഡയറക്ടർ ബോർഡ് അംഗമായി അഡ്വ. ജോണി ജോസഫ് തിരഞ്ഞെടുക്കപ്പെട്ടു. നിലവിൽ എറണാകുളം മിൽമ മേഖലാ യൂണിയൻ ഭരണ സമിതി അംഗമാണ്. പ്രമുഖ ക്ഷീര കർഷകനും പനച്ചിക്കാട് അഗ്രികൾച്ചറൽ ഇപ്രൂവ്മെന്റ് സഹകരണ ബാങ്ക് പ്രസിഡൻറുമാണ്.







പരിശുദ്ധനായ പരുമല തിരുമേനിയുടെ ഓർമ്മപെരുന്നാളിന് പാലക്കുഴ സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ ഡോ. തോമസ് മോർ അത്താനാസിയോസ് നേതൃത്വം നൽകി

## ഫാ. സി. തോമസ് പണിക്കർ നിര്യാതനായി



കൊല്ലം മെത്രാസനത്തിലെ കുണ്ടറ ചെപ്പള്ളിൽ ഫാ. സി. തോമസ് പണിക്കർ നിര്യാതനായി. ശവസംസ്കാരം കുണ്ടറ സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളിയിൽ സഖറിയ മാർ അന്തോണിയോസിന്റെ മുഖ്യകാർമ്മികത്വത്തിൽ നടന്നു.

## ഡോ. യാക്കോബ് മാർ ഐറേനിയോസിന്റെ സഹോദരൻ നിര്യാതനായി



ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ ജ്യേഷ്ഠ സഹോദരൻ സതേൺ റയിൽവേ ഉദ്യോഗസ്ഥനായിരുന്ന കല്ലൂപ്പാറ തെക്കുംതലയിൽ ടി. സി. തോമസ് (91) മധുരയിൽ നിര്യാതനായി. ഭൗതികശരീരം ചൊവ്വാഴ്ച (10/11/2020) രാവിലെ സഹോദരൻ ടി. സി. ജോർജുകുട്ടിയുടെ ഭവനത്തിൽ കൊണ്ടുവരുന്നതും 11 മണിക്ക് ഭവനത്തിലെ ശുശ്രൂഷകൾക്ക് ശേഷം 12 മണിക്ക് കല്ലൂപ്പാറ മഠത്തുംഭാഗം വടക്കു സെൻറ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളിയിൽ സംസ്കരിക്കുന്നതുമാണ്.